

കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും
വ്യർഥമാക്കാതെ, ദുഃഖിതരെപ്പോലെയായിരുന്നെങ്കിലും നീ സദാ ആന
ന്ദിച്ചുകൊണ്ടിരുന്നു; ദരിദ്രയായിരുന്നെങ്കിലും അനേകരെ സമ്പന്നരാ
ക്കുന്നു; ഒന്നുമില്ലാത്തവരെപ്പോലെയായിരുന്നെങ്കിലും നീ എല്ലാം ഉള്ള
വളാകുന്നു. എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ
ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു.
പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരി
ക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും
കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കു
വേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

ക്രൈസ്തവ കാഹളം
മേയ്-2021 വാല്യം 82 ലക്കം 5

# ഉള്ളടക്കം






# വിളിയും ദാനവും

മെയ് മാസം പരിശുദ്ധ കത്തോലിക്കാ സഭ വൈദിക സന്യസ്ത സമർപ്പിത വിളികളിലേക്കുള്ള പ്രത്യേകമായ ധ്യാനവും ചിന്തയും പ്രവേശനവും നടത്തുന്ന സമയമാണ്. പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപ്പാപ്പ ഇതിനോടനുബന്ധിച്ച് വളരെ വ്യക്തമായ ദൈവവിളി സന്ദേശവും നൽകുന്നുണ്ട്. പ്രത്യേകിച്ച് വി.യൗസേപ്പിനായി സമർപ്പിച്ചിരിക്കുന്ന വർഷമെന്ന നിലയിലും കുടുംബവർഷമെന്ന നിലയിലും കുടുംബങ്ങളിൽ ആരംഭിക്കേണ്ടതും രൂപപ്പെടേണ്ടതും വളർത്തപ്പെടേണ്ടതും അവിടെനിന്ന് ദൈവത്തിനായും സഭയ്ക്കായും നൽകപ്പെടേണ്ടതുമായ ഈ വിളികളെക്കുറിച്ച് കൂടുതൽ ചിന്തിക്കുന്നത് ഉചിതമാണ്. ദൈവത്തിന്റെ തിരഞ്ഞെടുപ്പ് അത് ദൈവത്തിന്റെ മാത്രം തീരുമാനമാണ് എന്ന തിരിച്ചറിവിലാണ് ഓരോ യുവാവും യുവതിയും ഈ പ്രത്യേക ജീവിതാന്തസിനായി തങ്ങളെ തന്നെ സമർപ്പിക്കുന്നത്. ആ സമർപ്പണം യേശുവിന്റെ മുന്നിലാണ്, നാം നടത്തുന്നത്. ഓരോരുത്തരും ഇതിനായി അഭിഷേകം ചെയ്യപ്പെടുന്നു എന്നു പറയുമ്പോൾ ദൈവത്തിന്റെ തിരഞ്ഞെടുപ്പ് എന്നത് അടിവരയിടുന്നതാണ് ആ അഭിഷേകം. വിശുദ്ധ ബൈബളിൽ പഴയനിയമത്തിലും പുതിയ നിയമത്തിലും ദൈവം അനേകരെ തനിക്കായി തിരഞ്ഞെടുക്കുന്നതും അഭിഷേകം ചെയ്യുന്നതും നാം കാണുന്നുണ്ട്. പഴയനിയമത്തിൽ അബ്രഹാം മുതൽ ദൈവം നടത്തുന്ന വിളിയും പ്രത്യുത്തരവും നാം കാണുന്നു. വിളികേട്ടവരെല്ലാം ദൈവത്തോട് ശരിയായി പ്രത്യുത്തരിക്കുകയും അവസാനം വരെ എല്ലാ പരീക്ഷണ ഘട്ടങ്ങളിലും അവർ ആത്മസമർപ്പണത്തോടെ കർത്താവിനെ പിൻചെല്ലുകയും ചെയ്യുന്നതാണ് നാം കാണുന്നത്. വീണുപോയ നിമിഷങ്ങളിലൊക്കെ കർത്താവിനെ നോക്കി മുഖമുയർത്തി നിലവിളിക്കാൻ അവർ സന്നദ്ധരായിരുന്നു. ഉള്ളുകൊണ്ട് അത്രമാത്രം കർത്താവിനെ പിൻചെല്ലുവാൻ ആഗ്രഹിച്ചു എന്നതുകൊണ്ടാണ് വീണുപോയിടങ്ങളിലൊക്കെ അവർ ഉറക്കെ നിലവിളിക്കുന്നത്. പുതിയ നിയമത്തിൽ പത്രോസ് യേശുവിനെ തള്ളിപ്പറഞ്ഞ് കാലിടറി വീണപ്പോൾ അവൻ ഉറക്കെ നിലവിളിക്കുന്നു. നീ എന്നെ സ്നേഹിക്കുന്നോ എന്ന ചോദ്യത്തിന് നീ എല്ലാമറിയുന്നു... ഞാൻ നിന്നെ സ്നേഹിക്കുന്നു എന്നും നീ അറിയുന്നു... എന്നു പറയുന്നിടത്ത് പരിപൂർണ്ണമായ കീഴടങ്ങലാണ് നാം കാണുന്നത്. ഇപ്രകാരം തങ്ങളുടെ കുറവുകളോടു കൂടിയാണ് ദൈവം മനുഷ്യരെ തിരഞ്ഞെടുക്കുന്നതും അഭിഷേകം ചെയ്യുന്നതും തന്റെ ചുമതലകൾ ഏൽപ്പിക്കുന്നതും. ആ അഭിഷേകത്തിന് വലിയ അർത്ഥമുണ്ട്. അത് കേവലം ഈ ലോകത്തിൽ നമ്മുടെ അധികാരം ഉപയോഗിക്കുന്നതിനുമുള്ള അഭിഷേകം അല്ല, പിന്നയോ ദൈവത്തോട് ചേർന്ന് നിന്ന് തിന്മയുടെ ശക്തിക്കെതിരെ പോരാടി നന്മ ഈ ലോകത്ത് പ്രസരിപ്പിക്കുവാനും, അനേകരെ ആ നന്മയിലേക്ക്, ദൈവികമായ കൃപകളിലേക്ക് ചേർത്തു നിർത്തുവാനുമുള്ള ഒരു വിളിയാണ്. ഈ തിരിച്ചറിവിലാണ് വൈദികരും സന്യസ്തരും സമർപ്പിതരും തങ്ങളുടെ ജീവിതത്തെ കർത്താവിന്റെ പക്ഷത്തേക്ക് മാറ്റി വയ്ക്കുവാൻ തയ്യാറാകുന്നതിന്റെ കാരണം. ഓരോ വ്യക്തിയും തങ്ങളുടെ പരിപൂർണ്ണ സ്വാതന്ത്ര്യത്തിലാണ് ദൈവത്തിന്റെ ഈ വിളിക്ക് ഉത്തരം കൊടുക്കുന്നത്. സ്വാതന്ത്ര്യം എന്നു പറയുമ്പോൾ നമുക്കിഷ്ടമുള്ള ഒരു കാര്യം ചെയ്തു എന്നർത്ഥത്തിലല്ല നാം അതിനെ മനസ്സിലാക്കേണ്ടത്. അതിനെ അതിന്റെ പരിപൂർണ്ണമായ ദൈവിക അർത്ഥത്തിൽ എടുക്കുമ്പോൾ ദൈവത്തിന്റെ ഇഷ്ടം അറിഞ്ഞ് ചെയ്യുന്നവനാണ് ഈ ലോകത്തിൽ ഏറ്റവും സ്വതന്ത്രനായ മനുഷ്യൻ. ദൈവത്തിന്റെ ഇഷ്ടം അന്വേഷിക്കുന്നവനും അത് കണ്ടെത്തുന്നവനും അതനുസരിച്ച് പ്രവർത്തിക്കുന്നവനുമാണ് ലോകത്തിലെ ഏറ്റവും സ്വാതന്ത്ര്യമുള്ള ആൾ. ഇപ്രകാരം സ്വതന്ത്ര മനസ്സോടെ ഒരാൾ കർത്താവിന്റെ വഴികളെ പിൻചെല്ലുമ്പോൾ അയാളുടെ ജീവിതത്തിൽ മറ്റാരേക്കാളും ഉപരിയായ കടുത്ത യാഥാർത്ഥ്യങ്ങളുടെയും പ്രയാസങ്ങളുടെയും ഇടയിലൂടെ കടന്നുപോകേണ്ടി വരും. പക്ഷേ ഇത്തരം സാഹചര്യങ്ങൾ അറിയാതെയോ മറ്റെന്തെങ്കിലും കാരണത്താലോ അയാളുടെ മുന്നിലേക്ക് വരുന്നതല്ല. പിന്നെയോ, ജീവിതത്തിന്റെ ഏറ്റവും കടുത്ത യാഥാർത്ഥ്യങ്ങളിലാണ് ഒരാൾക്ക് തന്നിലെ ഏറ്റവും ശ്രേഷ്ഠമായ ഫലം പുറപ്പെടുവിക്കുവാൻ സാധിക്കുന്നത്. അതുകൊണ്ട് ഈ കടുത്ത യാഥാർത്ഥ്യങ്ങൾ ഈ ജീവിതത്തിന്റെ മുന്നിലുണ്ട്, പിന്നിലുണ്ട്, ചുറ്റിലുമുണ്ട്. ഇത് തിരിച്ചറിഞ്ഞു വേണം ഈ ജീവിതത്തെ അനുധാവനം ചെയ്യുവാൻ.

നമ്മുടെ പരാജയങ്ങളിൽ, വീഴ്ചകളിൽ, അവിശ്വസ്തതയിൽ നമ്മുടെ ശാരീരികമായ രോഗങ്ങളിൽ പോലും നമ്മുടെ അഭിഷേകത്തിന്റെ വഴികളിൽ ഏറ്റവും ശ്രേഷ്ഠമായ ഫലം കർത്താവ് പുറപ്പെടുവിക്കും. വിളിച്ചവൻ വഴിയിൽ ഉപേക്ഷിക്കുന്നവനല്ല. അവൻ നമ്മിൽ നിന്ന് ഏറ്റവും ശ്രേഷ്ഠമായ ഫലം പുറത്ത് കൊണ്ടുവരുന്നവൻ.



**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943






# ദൈവവിളി

## ക്രിസ്തുവിന്റെ പ്രതിരൂപമാകുവാനും സ്നേഹിതനാകുവാനുമുള്ള വിളി

ഒരിക്കൽ പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പയോട് ഷിലേയിലെ ബിഷപ്പ് ജുവാൻ ഇപ്രകാരം ചോദിച്ചു. വൈദിക അന്തസിലേക്ക് പ്രവേശിക്കുവാൻ ആഗ്രഹിക്കുന്ന ഒരു യുവാവിനോട് അങ്ങേക്ക് എന്താണ് പറയാനുള്ളത്? മാർപ്പാപ്പ ഇങ്ങനെ ഉത്തരം പറഞ്ഞു: യേശുവിനെ കണ്ട് അവൻ അതിശയിക്കണം. യേശുവാണ് അവനെ വിളിക്കുന്നത്; ഒരു വൈദികനോ, ബിഷപ്പോ, മാർപ്പാപ്പയോ അല്ല അവനെ വിളിക്കുന്നത്. ആഴമായ സ്നേഹത്തിൽ യേശുവാണ് അവനെ വിളിക്കുന്നത്. തന്റെ ജനത്തെ യേശുവാണ് അവന് കാണിച്ചു കൊടുക്കുന്നത്. തന്റെ ജനത്തിന്റെ ആവശ്യങ്ങളിലേക്ക് നോക്കികൊണ്ട് അവനെ ചേർത്തുപിടിച്ചു കൊണ്ട് യേശു ചോദിക്കുന്നു നിനക്കാഗ്രഹമുണ്ടോ എന്നെ വന്ന് സഹായിക്കുവാൻ?

പൗരോഹിത്യത്തിലേക്കും സന്യാസത്തിലേക്കും പ്രവേശിക്കുവാൻ ആഗ്രഹിക്കുന്നവർ യേശുവിന്റെ ഈ വിളിയോട് പ്രത്യുത്തരിക്കുന്ന സമയമാണിത്. തന്നെ അനുഗമിക്കാനാഗ്രഹിക്കുന്ന യുവാവിനോട് യേശു പറഞ്ഞതുപോലെ ഈ തലമുറയോടും അതു തന്നെ പറയുന്നു തന്നെത്തന്നെ പരിത്യജിച്ച് സ്വന്തം കുരിശുമെടുത്ത് എന്നെ അനുഗമിക്കുക. സുവിശേഷത്തിന്റെ ആനന്ദം ലോകത്തിൽ പ്രസരിപ്പിക്കുക എന്നുള്ളതാണ് പൗരോഹിത്യവും സന്യാസവും ചെയ്യുന്നത്. ആനന്ദമാണ് അഭിഷേകത്തിന്റെ സൗന്ദര്യം. ദൈവത്തിന്റെ ആശ്വസിപ്പിക്കുന്ന കരങ്ങളുടെ ശക്തി മനുഷ്യ സമൂഹത്തിന് നൽകുക. വി. പൗലോസ് തെസലോനിക്കർക്ക് എഴുതിയ 1-ാം ലേഖനത്തിൽ പറയുന്നതുപോലെ പ്രത്യാശയില്ലാത്ത മറ്റു മനുഷ്യരെപ്പോലെ നിങ്ങൾ കരയരുത് . ആനന്ദമാണ് തന്റെ അഭിഷിക്തർക്ക് ദൈവം തലയിൽ ചൂടിയ കിരീടം. ദൈവം എന്നെ സ്നേഹിക്കുന്നു എന്ന തിരിച്ചറിവിൽ നിന്നും, അതുവഴി ഞാൻ രക്ഷപ്പെട്ടു എന്ന ആത്മവിശ്വാസം ലോകത്തിന് പങ്കുവയ്ക്കുക എന്നതാണ് അഭിഷിക്തന്റെ പരമപ്രധാന ലക്ഷ്യം. ദൈവം എന്നെ വിളിക്കുന്നു എന്നു പറഞ്ഞാൽ ഞാൻ ദൈവത്തിന് ഏറ്റവും പ്രധാനപ്പെട്ട ആളാണെന്നും ദൈവം എന്നെ എണ്ണിയിരിക്കുന്നുവെന്നും ദൈവം എന്നെ സ്നേഹിക്കുന്നു എന്നുമാണർത്ഥം. തന്റെ അന്ത്യ അത്താഴ വേളയിൽ യേശു ശിഷ്യന്മാരോട് പറഞ്ഞു നിങ്ങൾ എന്നെ തിരഞ്ഞെടുക്കുകയല്ല ഞാൻ നിങ്ങളെ തിരഞ്ഞെടുക്കുകയാണ് ചെയ്തത് (യോഹ 15:16). പൗരോഹിത്യത്തിലേക്കും, സമർപ്പിത സന്യസ്ത ജീവിതത്തിലേക്കും ഉള്ള വിളി ദൈവത്തിൽ നിന്നാരംഭിക്കുന്നു. അഭിഷേകത്തിന്റെ വഴികൾ യേശുവിനെ പിൻചെല്ലുന്നതാണ്. ക്രിസ്തു കേന്ദ്രീകൃതമാകുന്ന ഒരു ജീവിതമാണത്. ഇനിമേൽ ഞാനല്ല, ക്രിസ്തു എന്നിൽ

ജീവിക്കുന്നു (ഗലാത്തി 2:20). അഭിഷിക്തരുടെ ജീവിതം ലോകത്തിന്റെ നടുവിലാണെങ്കിലും ലോകം വച്ചു നീട്ടുന്ന ഭൗതീക സന്തോഷങ്ങൾക്കു വേണ്ടിയല്ല. എല്ലാ കുടുംബങ്ങളുടെയും അംഗമാകാൻ ഉള്ള വിളിയാണത്. എന്നാൽ അവർക്കാർക്കും അഭിഷിക്തനെ സ്വന്തമാക്കാനാകില്ല. എല്ലാവരുടെയും വേദനയും തന്നിലേക്കെടുക്കുകയും എന്നാൽ മറ്റുള്ളവരുടെ മുറിവുകളെ സുഖപ്പെടുത്തുവാനുള്ളതുമായ ജീവിതമാണത്. എല്ലാ ദിവസവും മനുഷ്യരുടെ മധ്യേനിന്ന് ദൈവത്തിന്റെ പക്കലേക്ക് പോയി അവൻ അവരുടെ അപേക്ഷകളും യാചനകളും ദൈവസന്നിധിയിൽ സമർപ്പിക്കുന്നു. എല്ലാ ദിവസവും അവൻ ദൈവത്തിന്റെ പക്കൽ നിന്നും മനുഷ്യരുടെ മധ്യേ വന്ന് ദൈവത്തിന്റെ പ്രത്യാശ അവരിലേക്ക് പകരുന്നു. തന്റെ വിശുദ്ധിയും കരുണാദ്ര സ്നേഹവും അപരനിലേക്കു പകരാൻ അഗ്നിയിൽ സ്ഫുടം ചെയ്ത നിർമ്മലഹൃദയം അവർ കാത്തു സൂക്ഷിക്കുന്നു.

പൗരോഹിത്യ സന്യസ്ത ജീവിതത്തിലേക്കുള്ള ആഭിമുഖ്യം വളർത്തിയെടുക്കാനുള്ള ഉത്തരവാദിത്വം ഓരോ വിശ്വാസിയുടേതുമാണ്. അവരുടെ ശുശ്രൂഷ സഭയെ അനുദിനം വിശുദ്ധീകരിക്കുകയും പരിശുദ്ധാത്മാവിലുള്ള പ്രചോദനത്താൽ നിരന്തരം മുന്നോട്ടു കൊണ്ടുപോവുകയും ചെയ്യും. നിരന്തരമായ പ്രാർത്ഥനയിൽ മുൻ നിർത്തിയല്ലാതെ ഈ ജീവിതത്തിലേക്കുള്ള വിളി പ്രോത്സാഹിപ്പിക്കുവാൻ സാധിക്കുകയില്ല. ദൈവത്തിന്റെ വാക്കുകൾ നിരന്തരം സൂക്ഷ്മതയോടെ ശ്രവിച്ചുകൊണ്ടാണ് ഓരോ വിശ്വാസിയും തന്റെ ക്രിസ്തീയ ജീവിതത്തെ വളർത്തിയെടുക്കേണ്ടത്. നിരന്തരം ദൈവത്തെ കേൾക്കുകയും വിശുദ്ധ കുർബാനയിൽ മുഖാഭിമുഖം കണ്ടുമുട്ടുകയും അങ്ങനെ വളർന്നു വരുന്ന വ്യക്തിപരമായ ഒരു ബന്ധത്തിലുമാണ് ഒരാൾക്ക് ദൈവത്തോട്, അവിടുത്തെ വിളിയോട് ശരിയായി പ്രത്യുത്തരിക്കുവാൻ കഴിയുന്നത്. നമ്മെത്തന്നെ സ്വയം വിശുദ്ധീകരിക്കുന്നതിന്റെ വലിയ അടയാളം കൂടിയാണ് ദൈവവിളി പ്രോത്സാഹിപ്പിക്കുന്നത്.

ദൈവകൃപ അഥവാ ദൈവാനുഭവം ഒരുവനിലേക്ക് ഒഴുകിയെത്തുന്നത് സുഗമമാക്കുന്നത് ആ വ്യക്തിയുടെ ചുറ്റിലുമുള്ള സാഹചര്യങ്ങളും വ്യക്തികളുമാണ്. കർത്താവ് "സ്നേഹിതർ" എന്നു വിളിച്ചവരുടെ സാന്നിദ്ധ്യവും സാമീപ്യവും സമ്പർക്കവും നമ്മെ നിരന്തരമായി കർത്തൃബന്ധത്തിൽ ഉറപ്പിച്ചു നിർത്തും. ആയതിനാൽ കർത്താവിന്റെ പൗരോഹിത്യം നമ്മിൽ യാഥാർത്ഥ്യമാക്കുന്നതിൽ കർത്താവിന്റെ "സ്നേഹിത" ഗണത്തിൽപെടുന്ന അനേകർക്ക് നമ്മെ സഹായിക്കുന്നതിന് സാധിക്കും. മാതാപിതാക്കൾ, കുടുംബം, ഇടവക, വൈദികർ, സമർപ്പിതർ, വിശ്വാസപരിശീലകർ, ഗുരുക്കന്മാർ ഇങ്ങനെ പോകുന്നു കർത്താവിന്റെ സ്നേഹിതഗണം. ദൈവവിളിയെ പ്രോത്സാഹിപ്പിക്കുവാൻ കർത്താവിന്റെ സ്നേഹിതാ, നീ പരിശ്രമിക്കുമോ? പ്രാർത്ഥിക്കുമോ?

ദൈവവിളി ആരംഭിക്കുന്നത് വീട്ടിലെ പള്ളിയിൽ നിന്നുമാണ്. മാതാപിതാക്കളിൽ നിന്നും സഹോദരങ്ങളിൽ നിന്നും ലഭിക്കുന്ന നല്ല പിൻബലം ഒരാളുടെ ദൈവവിളിയെ ഏറെ ബലപ്പെടുത്തും. പൗരോഹിത്യശുശ്രൂഷകളുടെ നന്മ കൈവിടാത്ത അഭിഷിക്തരെക്കുറിച്ചും ഓരോരുത്തരുടെയും ജീവിതത്തിൽ പുരോഹിതർ നൽകിയിട്ടുള്ള നല്ല അനുഭവങ്ങളെക്കുറിച്ചും കുടുംബത്തിൽ പങ്കുവയ്ക്കൽ നടക്കണം. പെരുപ്പിച്ച് കാണിച്ച് പെരുമ്പറ മുഴുക്കി കേൾപ്പിക്കുന്ന പുരോഹിത ന്യൂനതകളാണോ അതോ നന്മയും ക്ഷമയും വാത്സല്യവും നൽകി നമ്മെ മുന്നിലേക്ക് മുഖ്യധാരയിലേക്ക് കയറ്റി നിർത്തി നിശബ്ദനും അദൃശ്യനുമായി മാറിയ പുരോഹിതകരുതലുകളാണോ നമ്മുടെ കുടുംബങ്ങളെ ഏറെ സ്വാധീനിച്ചിട്ടുള്ളതെന്ന് ഹൃദയപൂർവ്വം പരിശോധിക്കുക. അപ്പോൾ ഒരു കാര്യം വക്തമാകും മനുഷ്യരോടു പ്രിയമുള്ളവന്റെ പ്രതിരൂപമാണ് പുരോഹിതൻ. പ്രിയ മാതാപിതാക്കളെ നിങ്ങളുടെ കുടുംബത്തിൽ നിന്ന് ഒരു മകൻ വേണ്ടേ ഈ മനുഷ്യരോടു പ്രിയമുള്ളവന്റെ പ്രതിരൂപമാകുവാൻ?

ദൈവം അനുഗ്രഹിക്കട്ടെ!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്

മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്




# വിശുദ്ധ യൗസേപ്പ് ദൈവവിളിയുടെ സ്വപ്നം

**പ്രിയ സഹോദരീസഹോദരന്മാരേ,**

വിശുദ്ധ യൗസേപ്പിനെ സാർവത്രികസഭയുടെ സംരക്ഷകനായി പ്രഖ്യാപിച്ചതിന്റെ നൂറ്റിയമ്പതാം വർഷം ആചരിക്കുന്നതിന്റെ ഭാഗമായി കഴിഞ്ഞ ഡിസംബർ 8-ന് യൗസേപ്പിതാവർഷം ആരംഭിച്ചുവല്ലോ. അതിനായി ഞാൻ 'പിതൃഹൃദയത്തോടെ'(Patris Corde) എന്ന അപ്പസ്തോലിക ലേഖനം എഴുതുകയുണ്ടായി. അതിന്റെ ലക്ഷ്യം ഈ മഹാവിശുദ്ധനോട് നമുക്കുള്ള സ്നേഹം വർധിപ്പിക്കുക എന്നതായിരുന്നു. അദ്ദേഹം ഒരു അസാധാരണ വ്യക്തിയായിരുന്നു. അതേസമയം തന്നെ "മാനുഷികമായ നമ്മുടെ അനുഭവങ്ങളോട് വളരെ അടുത്തു നില്ക്കുന്ന"യാളുമാണ്. അത്ഭുതകരമായതൊന്നും അദ്ദേഹം ചെയ്തിട്ടില്ല. അദ്ദേഹത്തിന് പ്രത്യേകതരം സിദ്ധികളൊന്നും ഉണ്ടായിരുന്നില്ല. അദ്ദേഹത്തെ കണ്ടവർക്കാർക്കും പ്രത്യേകതയൊന്നും തോന്നിയതുമില്ല. അദ്ദേഹം പ്രശ

സ്തനോ ശ്രദ്ധേയനോ ആയിരുന്നില്ല. അദ്ദേഹത്തിന്റെ ഒരു വാക്കുപോലും സുവിശേഷങ്ങൾ രേഖപ്പെടുത്തിയിട്ടില്ല. എന്നാൽ അദ്ദേഹത്തിന്റെ സാധാരണ ജീവിതത്തിലൂടെ അദ്ദേഹം ദൈവ ദൃഷ്ടിയിൽ അസാധാരണമായതു ചെയ്തു തീർത്തു.

ദൈവം ഹൃദയങ്ങൾ പരിശോധിക്കുന്നു (1 സാമു 16,7). ദൈനംദിനകാര്യങ്ങളുടെ നടുവിലും ജീവൻ നല്കാനും ഉത്പാദിപ്പിക്കാനും കഴിവുള്ള ഒരു പിതൃഹൃദയം ദൈവം വിശുദ്ധ യൗസേപ്പിൽ തിരിച്ചറിഞ്ഞു. ദൈവവിളികൾക്കും ഇതേ ലക്ഷ്യമാണുള്ളത് – ദൈനംദിനമുള്ള ജീവോത്പാദനവും നവീകരണവും. പിതാക്കന്മാരുടെയും മാതാക്കളുടെയും ഹൃദയം രൂപപ്പെടുത്താനാണ് ദൈവം ആഗ്രഹിക്കുന്നത്: തുറവുള്ളതും മഹത്തായ തുടക്കങ്ങൾക്ക് ത്രാണിയുള്ളതും ജീവദാനത്തിന് ഔദാര്യമുള്ളതും ഉത്കണ്ഠകളെ ആശ്വസിപ്പിക്കാൻ ആർദ്രതയുള്ളതും പ്രത്യാശകളെ ശക്തിപ്പെടുത്തുവാൻ ആർജവമുള്ളതുമായ ഒരു ഹൃദയം. പൗരോഹിത്യത്തിലും സമർപ്പിത ജീവിതത്തിലും ഈ ഗുണഗണങ്ങൾ വളരെ ആവശ്യമായിരിക്കുന്ന നാളുകളാണിത്. ദുർബലതയാലും പകർച്ചവ്യാധി മൂലമുള്ള സഹനങ്ങളാലും അടയാളപ്പെടുത്തപ്പെട്ട ഈ സമയം ഭാവിയെക്കുറിച്ചും ജീവിതത്തിന്റെതന്നെ അർത്ഥത്തെക്കുറിച്ചും അനിശ്ചിതത്വങ്ങളും ഭയങ്ങളും വിതച്ചുകഴിഞ്ഞു. വിശുദ്ധ യൗസേപ്പിതാവ് തന്റെ സഹജമായ മാന്യതയിൽ നമ്മെ സ്പർശിക്കുന്നത് "തൊട്ടടുത്ത വിശുദ്ധ"രിൽ ഒരാൾ എന്ന നിലയിലാണ്. അതേസമയം തന്നെ, അദ്ദേഹത്തിന്റെ ശക്തമായ സാക്ഷ്യം നമ്മുടെ യാത്രയിൽ മാർഗദർശകവുമാണ്.

ഓരോ വ്യക്തിയുടെയും ദൈവവിളിയിൽ മൂന്ന് പ്രധാന വാക്കുകൾ വിശുദ്ധ യൗസേപ്പ് നിർദ്ദേശിക്കുന്നുണ്ട്. അതിൽ ഒന്നാമത്തേത് 'സ്വപ്ന'മാണ്. ഓരോരുത്തരും ജീവിതത്തിന്റെ പൂർത്തീകരണം സ്വപ്നം കാണുന്നവരാണ്. വിജയം, ധനം, വിനോദം മുതലായ ക്ഷണികമായ ലക്ഷ്യങ്ങൾകൊണ്ട് തൃപ്തിപ്പെടുത്താൻ സാധ്യമല്ലാത്ത വലിയ പ്രതീക്ഷകളും ഉന്നതമായ അഭിലാഷങ്ങളും പരിപോഷിപ്പിക്കുന്നവരാണ് നമ്മൾ. ആളുകളുടെ ജീവിതസ്വപ്നങ്ങളെ ഒറ്റ വാക്കിൽ പ്രകടിപ്പിക്കാൻ പറഞ്ഞാൽ, അതിനുത്തരം ഊഹിച്ചെടുക്കാൻ ഒട്ടും പ്രയാസമുണ്ടാകില്ല. 'സ്നേഹിക്കപ്പെടുക' എന്നതായിരിക്കും അതിന്റെ ഉത്തരം. സ്നേഹമാണ് ജീവിതത്തിന് അർഥം നല്കുന്നത്. കാരണം, അത് ജീവിതത്തിന്റെ രഹസ്യത്തെ വെളിപ്പെടുത്തുന്നതാണ്. തീർച്ചയായും, നല്കുന്നതിലൂടെയാണ് നമുക്ക് ജീവൻ ഉണ്ടാകുന്നത്; ഉദാരമായി നല്കുന്നതിലൂടെയാണ് അത് നാം കൈവശപ്പെടുത്തുന്നതും. ഇക്കാര്യത്തിൽ വിശുദ്ധ യൗസേപ്പിന് നമ്മോട് വളരെയേറെ പറയാനുണ്ട്. കാരണം, ദൈവംതന്നെ പ്രചോദിപ്പിച്ച സ്വപ്നങ്ങളിലൂടെ അദ്ദേഹം തന്റെ ജീവിതത്തെ ഒരു ദാനമാക്കി മാറ്റി.

സുവിശേഷങ്ങൾ നമ്മോട് നാലു സ്വപ്നങ്ങളെക്കുറിച്ച് പറയുന്നു (മത്താ 1,20; 2,13.19.22). അതാകട്ടെ ദൈവത്തിൽ നിന്നുള്ള വിളിയാണ്. എന്നാൽ അവ എളുപ്പത്തിൽ സ്വീകരിക്കാവുന്നവയായിരുന്നില്ല. ഓരോ സ്വപ്നത്തിനുംശേഷം യൗസേപ്പിന് താൻ സമ്പൂർണമായും വിശ്വാസം അർപ്പിച്ച ദൈവത്തിന്റെ നിഗൂഢമായ രൂപകല്പനകളെ പിൻതുടരുന്നതിനുവേണ്ടി സ്വന്തം പദ്ധതികൾ മാറ്റിവച്ച് അപകടകരമായത് ഏറ്റെടുക്കേണ്ടിവന്നു. എന്തിനാണ് രാത്രിയിൽ കണ്ട ഒരു സ്വപ്നത്തെ ഇത്രമാത്രം വിശ്വസിക്കുന്നതെന്ന് നമ്മൾ ചോദിച്ചേക്കാം. പുരാതനകാലങ്ങളിൽ സ്വപ്നങ്ങളെ വളരെ പ്രാധാന്യത്തോടെ കണ്ടിരുന്നെങ്കിലും ജീവിതത്തിന്റെ മൂർത്തമായ യാഥാർത്ഥ്യത്തിന്റെ മുമ്പിൽ അതു ചെറിയ കാര്യം മാത്രമായിരുന്നു. എങ്കിലും, തന്നെ നയിക്കാൻ തന്റെ സ്വപ്നങ്ങളെ ഒരു വിഷമവും കൂടാതെ വിശുദ്ധ യൗസേപ്പ് അനുവദിച്ചു. എന്തുകൊണ്ടെന്നാൽ, അദ്ദേഹത്തിന്റെ ഹൃദയം ദൈവത്തിങ്കലേക്ക് തിരിഞ്ഞിരുന്നതും അവിടന്നിലേക്ക് ചേർന്നിരുന്നതുമായിരുന്നു. ദൈവത്തിന്റെ സ്വരം തിരിച്ചറിയാൻ അദ്ദേഹത്തിന്റെ ആന്തരിക കർണങ്ങൾക്ക് ഒരു ചെറിയ സൂചനമാത്രം മതിയാകുമായിരുന്നു. ഇത് നമ്മുടെ ദൈവവിളിയുടെ കാര്യത്തിലും ബാധകമാണ്. കാരണം, നമ്മുടെ സ്വാതന്ത്ര്യത്തെ സമ്മർദ്ദത്തിലാക്കിക്കൊണ്ട് അതിശയകരമായ രീതിയിൽ സ്വയം വെളിപ്പെടുത്താൻ ദൈവം ഇഷ്ടപ്പെടുന്നില്ല. അവിടന്ന് തന്റെ പദ്ധതികൾ വളരെ മാന്യമായാണ് അവതരിപ്പിക്കുന്നത്. മാസ്മരിക ദർശനങ്ങൾകൊണ്ട് നമ്മെ കീഴ്പ്പെടുത്തുകയല്ല, മറിച്ച് നിശ്ശബ്ദമായി നമ്മുടെ ഹൃദയങ്ങളുടെ ആഴങ്ങളിൽ സംസാരിക്കുകയാണ് അവിടന്ന് ചെയ്യുന്നത്. അവിടന്ന് നമ്മോട് അടുക്കുകയും നമ്മുടെ ചിന്തകളിലൂടെയും വികാരങ്ങളിലൂടെയും നമ്മോട് സംസാരിക്കുകയും ചെയ്യുന്നു. ഇങ്ങനെ, വിശുദ്ധ യൗസേപ്പിനോടു ചെയ്തതുപോലെ അഗാധവും അപ്രതീക്ഷിതവുമായ ചക്രവാളങ്ങൾ അവിടന്ന് നമ്മുടെ മുമ്പിലും വയ്ക്കുന്നു.

വാസ്തവത്തിൽ, യൗസേപ്പിന്റെ സ്വപ്നങ്ങൾ അദ്ദേഹം ഒരിക്കലും ചിന്തിച്ചിട്ടില്ലാത്ത അനുഭവങ്ങളിലേക്കാണ് നയിച്ചത്. ആദ്യത്തേത് അദ്ദേഹത്തിന്റെ വിവാഹനിശ്ചയത്തെ ഉയർത്തി അദ്ദേഹത്തെ മിശിഹായുടെ പിതാവാക്കി. രണ്ടാമത്തേതാകട്ടെ, ഈജിപ്തിലേക്ക് പലായനം ചെയ്യാൻ കാരണമായെങ്കിലും അദ്ദേഹത്തിന്റെ കുടുംബത്തെ രക്ഷിക്കാനിടയാക്കി. മൂന്നാമത്തെ സ്വപ്നം സ്വന്തം നാട്ടിലേക്കുള്ള തിരിച്ചുവരവിനെ മുൻകൂട്ടി അറിയിക്കുന്നതായിരുന്നുവെങ്കിൽ നാലാമത്തേത് അദ്ദേഹത്തിന്റെ പദ്ധതികളെ പുനഃക്രമീകരിച്ച് യേശുവിനെ അവിടത്തെ ദൈവരാജ്യപ്രഘോഷണം ആരംഭിക്കുന്നിടമായ നസ്രത്തിലേക്ക് കൊണ്ടുവന്നു. ഈ സംഘർഷങ്ങൾക്കിടയിലും അദ്ദേഹം ദൈവഹിതം അനുധാവനം ചെയ്യുന്നതിനുള്ള ധൈര്യം കണ്ടെത്തി. ഇങ്ങനെതന്നെയാണ് ഓരോ ദൈവവിളിയിലും: ദൈവത്തിന്റെ വിളി നമ്മെ ആദ്യചുവടുവയ്ക്കാൻ – നമ്മെത്തന്നെ നല്കാനും മുന്നോട്ടായാനും – നിർബന്ധിക്കുന്നു. ചേതമില്ലാതെ വിശ്വാസമില്ല. നമ്മുടെ പദ്ധതികളും സുഖസൗകര്യങ്ങളും മാറ്റിവച്ച്, ആത്മവിശ്വാസത്തോടെ നമ്മെത്തന്നെ ദൈവകൃപയ്ക്കു വിട്ടുകൊടുത്തുകൊണ്ടു മാത്രമേ ദൈവത്തോട് 'അതെ' എന്നു പറയാൻ നമുക്കു കഴിയുകയുള്ളൂ.

ഓരോ 'അതെ'കളും ഫലം പുറപ്പെടുവിക്കുന്നു. കാരണം, അത് വിശാലമായ ഒരു രൂപകല്പനയുടെ ഭാഗമായിത്തീരുന്നു. നാം കാണുന്നതിനുമപ്പുറത്ത് എല്ലാം അറിയുകയും പൂർത്തിയാക്കുകയും ചെയ്യുന്ന ദിവ്യകലാകാരൻ ഓരോ ജീവിതത്തെയും ഉത്തമ കലാ

സൃഷ്ടിയായി മാറ്റുന്നുവല്ലോ. ഇപ്രകാരം ദൈവഹിതം സ്വീകരിച്ചതിന്റെ ഉത്തമ ഉദാഹരണമാണ് വിശുദ്ധ യൗസേപ്പ്. അദ്ദേഹത്തിന്റേത് സജീവവും ഒരിക്കലും വിമുഖത കാട്ടാത്തതും പിൻവലിക്കാത്തതുമായ സമ്മതമായിരുന്നു. യൗസേപ്പ് "ഒരിക്കലും നിഷ്ക്രിയനായിരുന്നില്ല, മറിച്ച് ധൈര്യത്തോടും ഉറപ്പോടുംകൂടി പ്രവർത്തനനിരതനായിരുന്നു'' (Patris Corde, 4). അദ്ദേഹം എല്ലാവരെയും സഹായിക്കട്ടെ, പ്രത്യേകിച്ച് തങ്ങളെക്കുറിച്ചുള്ള ദൈവഹിതം നിവർത്തിതമാകാൻ തങ്ങളുടെ സ്വപ്നങ്ങളെ വിവേചിക്കുന്ന ചെറുപ്പക്കാരെ. അദ്ദേഹം അവരെ സദാ പ്രചോദിപ്പിച്ച്, ഒരിക്കലും നിരാശപ്പെടുത്താതെ എപ്പോഴും ആശ്ചര്യപ്പെടുത്തുന്ന ദൈവത്തോട്, 'അതെ' എന്നു പറയാനാവും വിധം ധൈര്യശാലികളാക്കട്ടെ.

വിശുദ്ധ യൗസേപ്പിന്റെ യാത്രയെയും ദൈവവിളിയെയും അടയാളപ്പെടുത്തുന്ന രണ്ടാമത്തെ വാക്ക് സേവനമാണ്. യൗസേപ്പ് എങ്ങനെ തനിക്കുവേണ്ടിയല്ലാതെ മറ്റുള്ളവർക്കുവേണ്ടി ജീവിക്കുന്നുവെന്നു സുവിശേഷങ്ങൾ കാണിച്ചുതരുന്നു. കലവറയില്ലാതെ സ്നേഹിക്കാനുള്ള അദ്ദേഹത്തിന്റെ കഴിവിനെ അധികരിച്ച് ദൈവജനം അദ്ദേഹത്തെ 'അത്യന്തം വിരക്തനായ ഭർത്താവ്' എന്ന് വിശേഷിപ്പിക്കുന്നു. തന്റേതുമാത്രമായി സ്നേഹിക്കുന്നതിൽ നിന്നും തന്നെത്തന്നെ സ്വതന്ത്രനാക്കിയതുവഴി ഫലദായകമായ സേവനത്തിൽ മുഴുകാൻ അദ്ദേഹത്തിനായി. അദ്ദേഹത്തിന്റെ സ്നേഹമസൃണമായ സംരക്ഷണം തലമുറകളിലേക്ക് എത്തിനില്ക്കുന്നു. അതുപോലെതന്നെ അദ്ദേഹത്തിന്റെ അതീവ ജാഗ്രതയോടെയുള്ള രക്ഷാകർതൃത്വം സഭയുടെ സംരക്ഷകനായി അദ്ദേഹത്തെ മാറ്റി. ജീവിതത്തിൽ സ്വയംദാനം ചെയ്യുന്നതിന്റെ അർത്ഥം ഉൾക്കൊള്ളുന്നയാളെന്ന നിലയിൽ അദ്ദേഹം സന്തോഷകരമായ മരണത്തിന്റെ മധ്യസ്ഥനായി. വലിയ സ്നേഹത്തിലധിഷ്ഠിതമായതിനാലാണ് അദ്ദേഹത്തിന്റെ സേവനവും സഹനവും യാഥാർത്ഥ്യമായത്. "ശരിയായ ഓരോ ദൈവവിളിയും സ്വയംദാനത്തിലൂടെയാണ് ജന്മം കൊള്ളുന്നത്; അതാകട്ടെ, പരിപക്വമായ ബലിയുടെ ഫലമാണ്. പൗരോഹിത്യത്തിനും സമർപ്പിത സന്ന്യാസത്തിനും ഇത്തരത്തിലുള്ള പക്വത ആവശ്യമാണ്. ഏതു തരം ദൈവവിളിയുമായിക്കൊള്ളട്ടെ - വിവാഹമോ, ബ്രഹ്മചര്യമോ/കന്യാത്വമോ - സഹനത്തിന്റെ മുന്നിൽ നിന്നുപോയാൽ, നമ്മുടെ സ്വയംദാനം പൂർണമാകില്ല. അങ്ങനെ വരുമ്പോൾ സൗന്ദര്യത്തിന്റെ അടയാളവും സ്നേഹത്തിന്റെ ആനന്ദവും ആകുന്നതിനുപകരം നിരാശയുടെയും ദുഃഖത്തിന്റെയും സന്തോഷമില്ലായ്മയുടെയും അടയാളമായി മാറും സ്വയംദാനം" (Patris Corde, 7).

വിശുദ്ധ യൗസേപ്പിന് കേവലം ഉയർന്ന ആദർശം മാത്രമായിരുന്നില്ല സേവനം; മറിച്ച്, ദൈനംദിന ജീവിതത്തിന്റെ നിയമമായിരുന്നു. അദ്ദേഹം യേശുവിന് ജനിക്കാനുള്ള സ്ഥലം കഠിനാധ്വാനത്തിലൂടെ കണ്ടെത്തുകയും വേണ്ട ഒരുക്കങ്ങൾ നടത്തുകയും ചെയ്തു. ഹേറോദേസിന്റെ ക്രോധത്തിൽ നിന്ന് യേശുവിനെ രക്ഷിക്കാൻ വേണ്ടി ഈജിപ്തിലേക്ക് തിടുക്കത്തിൽ ഒരു യാത്ര ഒരുക്കി. ജറുസലേമിൽ വച്ച് യേശുവിനെ നഷ്ടപ്പെട്ടപ്പോൾ അദ്ദേഹം തിടുക്കത്തിൽ അവിടേക്കു തിരിച്ചുപോയി. കുടുംബത്തെ സംരക്ഷിക്കുന്നതിനുവേണ്ടി അദ്ദേഹം വിദേശത്തുപോലും കഠിനാധ്വാനം ചെയ്തു. ചുരുക്കത്തിൽ, ജീവിതം തങ്ങൾ ആഗ്രഹിക്കുന്നതുപോലെയല്ലെങ്കിലും നിരാശപ്പെടാത്തവരുടെ മനോഭാവത്തോടെ അദ്ദേഹം വ്യത്യസ്ത സാഹചര്യങ്ങളോട് പൊരുത്തപ്പെട്ടുകൊണ്ട് സന്നദ്ധസേവകരുടെ മനോഭാവം പ്രകടിപ്പിച്ചു. ഇത്തരത്തിൽ, ജീവിതത്തിലെ അപ്രതീക്ഷിതവും എന്നാൽ ഇടയ്ക്കിടയ്ക്ക് കടന്നുവരുന്നതുമായ യാത്രകളെ - ജനസംഖ്യാ കണക്കെടുപ്പിനുവേണ്ടി നസ്രത്തിൽ നിന്നും ബത്‌ലഹേമിലേക്കും അവിടെനിന്ന് ഈജിപ്തിലേക്കും അവിടെനിന്ന് തിരിച്ച് നസ്രത്തിലേക്കും പിന്നെ എല്ലാ വർഷവും ജറുസലേമിലേക്കും - അദ്ദേഹം സ്വാഗതം ചെയ്തു. പരാതിപ്പെടാതെ ഓരോ തവണയും പുതിയ സാഹചര്യങ്ങളെ അഭിമുഖീകരിക്കുവാനും പരിഹൃതമാകേണ്ട സാഹചര്യങ്ങളെ പരിഹരിക്കുന്നതിന് സഹായഹസ്തം നല്കാനും അദ്ദേഹം സന്നദ്ധനായിരുന്നു. അതാകട്ടെ, ഭൂമിയിലുള്ള തന്റെ പുത്രനിലേക്ക് നീട്ടപ്പെട്ട സ്വർഗീയപിതാവിന്റെ കരങ്ങളായിരുന്നുവെന്ന് നമുക്ക് പറയാൻ കഴിയും. തന്റെ മക്കളിലേക്ക് നീട്ടപ്പെട്ട, പിതാവിന്റെ സദാപ്രവർത്തനനിരതമായ കരങ്ങളാകാനുള്ള വിളിയാണല്ലോ ദൈവവിളികൾ. അവയ്ക്കെല്ലാം തികഞ്ഞ മാതൃകയാണ് യൗസേപ്പ്.

യേശുവിന്റെയും സഭയുടെയും സംരക്ഷകനായ വിശുദ്ധ യൗസേപ്പിനെക്കുറിച്ച് ദൈവവിളിയുടെയും സംരക്ഷകനാണ് അദ്ദേഹം എന്നു ചിന്തിക്കാനാണ് എനിക്കിഷ്ടം. സേവനം ചെയ്യാനുള്ള അദ്ദേഹത്തിന്റെ സന്നദ്ധതയിൽ നിന്നുതന്നെ സംരക്ഷിക്കുവാനുള്ള കരുതലും വരുന്നുണ്ട്. യൗസേപ്പ് ആ രാത്രിയിൽത്തന്നെ എഴുന്നേറ്റ് കുട്ടിയെയും അമ്മയെയും കൂട്ടി പുറപ്പെട്ടു (മത്താ 2,14) എന്ന് സുവിശേഷത്തിൽ പറയുന്നതുതന്നെ അദ്ദേഹത്തിന് തന്റെ കുടുംബത്തെക്കുറിച്ചുള്ള കരുതലാണ് കാണിക്കുന്നത്. തനിക്ക് നിയന്ത്രിക്കാൻ കഴിയാത്ത കാര്യങ്ങളെക്കുറിച്ചു വ്യാകുലപ്പെട്ട് സമയം കളയാതെ തന്റെ കരുതലിൽ ഏല്പിക്കപ്പെട്ടവരെ സംരക്ഷിക്കാനാണ് അദ്ദേഹം ശ്രമിച്ചത്. ഇത്തരം ചിന്താഭരിതമായ ശ്രദ്ധയാണ് ശരിയായ ദൈവവിളിയുടെ അടയാളം. അതാകട്ടെ, ദൈവസ്നേഹസ്പർശനത്തിന്റെ സാക്ഷ്യജീവിതവുമാണ്. നമ്മുടെ അഭിലാഷങ്ങളെ പിന്തുടരുന്നതിൽ നിന്നും മിഥ്യാധാരണകളിൽ മുഴുകുന്നതിൽനിന്നും നാം വിട്ടുനില്ക്കുന്നതും കർത്താവ് സഭയിലൂടെ നമ്മെ ഭരമേല്പിച്ചവയെ ശ്രദ്ധയോടെ കരുതുന്നതും എത്രയോ മനോഹരമായ ക്രൈസ്തവ സാക്ഷ്യമായിരിക്കും! അപ്പോൾ അവിടന്ന് യൗസേപ്പിൽ ചെയ്തതുപോലെ അവിടത്തെ ആത്മാവിനെയും സൃഷ്ടി വൈഭവത്തെയും നമ്മിൽ വർഷിക്കുകയും നമ്മിൽ അവിടന്ന് അദ്ഭുതങ്ങൾ പ്രവർത്തിക്കുകയും ചെയ്യും.

നമ്മുടെ മഹത്തായ സ്വപ്നങ്ങളെ സാക്ഷാത്കരിക്കുന്ന ദൈവത്തിന്റെ വിളിയോടും ഉദാരമായ സേവനവും ശ്രദ്ധാപൂർവകമായ കരുതലുംകൊണ്ട് രൂപപ്പെടുന്ന നമ്മുടെ പ്രതികരണത്തോടുമൊപ്പം, വിശുദ്ധ യൗസേപ്പിതാവിന്റെ അനുദിന ജീവിതത്തിലും നമ്മുടെ ക്രൈസ്തവവിളിയിലും തെളിഞ്ഞുനില്ക്കുന്ന മൂന്നാമത്തെ സവിശേഷ സ്വഭാവമാണ് വിശ്വസ്തത. ദൈവത്തെയും അവിടത്തെ പദ്ധതിക



ളെയും നിശ്ശബ്ദമായി സേവിക്കുന്നതിൽ ദിനംപ്രതി പരിശ്രമിച്ച നീതിമാൻ (മത്താ 1,19) ആയിരുന്നു ജോസഫ്. തന്റെ ജീവിതത്തിന്റെ വിഷമകരമായ ഒരു നിമിഷത്തിൽ, എന്തുചെയ്യണമെന്ന് അദ്ദേഹം പര്യാലോചിച്ചു. തന്നെത്തന്നെ സമ്മർദ്ദത്തിലാക്കാൻ അദ്ദേഹം അനുവദിച്ചില്ല. മോശമായി പ്രവർത്തിക്കാനുള്ള പ്രലോഭനത്തിന് – സഹജാവബോധം പിന്തുടരുന്നതിനോ ആ നിമിഷത്തിലേക്കു മാത്രം ഒതുങ്ങുന്നതിനോ – അദ്ദേഹം വശപ്പെട്ടില്ല. പകരം, അവധാനതയോടെ കാര്യങ്ങൾ ധ്യാനിച്ചു. പ്രധാനപ്പെട്ട തീരുമാനങ്ങളോടുള്ള നിരന്തരമായ വിശ്വസ്തതയിലാണ് ജീവിതത്തിലെ വിജയം കെട്ടിപ്പടുക്കുന്നതെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. എളിയ ഒരു തച്ചനായി വ്യാപരിക്കുന്നതിലെ സ്ഥിരോത്സാഹത്തിൽ ഇത് പ്രതിഫലിച്ചു (മത്താ 13,55). നിശ്ശബ്ദമായ ആ സ്ഥിരോത്സാഹം, പക്ഷേ, ഒരു വാർത്തയും അക്കാലത്ത് സൃഷ്ടിച്ചില്ലായെങ്കിലും എണ്ണമറ്റ പിതാക്കന്മാരുടെയും തൊഴിലാളികളുടെയും ക്രിസ്ത്യാനികളുടെയും ജീവിതങ്ങൾക്ക് അത് പ്രചോദനമായി. ദൈവവിളി – ജീവിതം പോലെ തന്നെ – പരിപക്വമാകുന്നത് ദൈനംദിന വിശ്വസ്തതയിലൂടെ മാത്രമാണ്.

അത്തരം വിശ്വസ്തത എങ്ങനെയാണ് പരിപോഷിപ്പിക്കപ്പെടുന്നത്? ദൈവത്തിന്റെ വിശ്വസ്തതയുടെ വെളിച്ചത്തിൽ. വിശുദ്ധ യൗസേപ്പ് സ്വപ്നത്തിൽ കേട്ട ആദ്യത്തെ വാക്കുകൾ, ഭയപ്പെടാതിരിക്കാനുള്ള ഒരു ക്ഷണമായിരുന്നു, കാരണം, ദൈവം തന്റെ വാഗ്ദാനങ്ങളിൽ വിശ്വസ്തനാണ്. "ദാവീദിന്റെ പുത്രനായ ജോസഫ്, ഭയപ്പെടേണ്ടാ" (മത്താ 1,20).

ഭയപ്പെടേണ്ടയെന്ന വചനം, പ്രിയ സഹോദരീ/സഹോദരാ, നിങ്ങളെയാണ് അഭിസംബോധന ചെയ്യുന്നത്. അനിശ്ചിതത്വത്തിനും ശങ്കയ്ക്കും ഇടയിൽപ്പോലും, നിങ്ങളുടെ ജീവിതം അവിടത്തേക്കു നൽകാനുള്ള നിങ്ങളുടെ ആഗ്രഹത്തിന് കാലതാമസം വരുത്തുവാൻ നിങ്ങൾക്കാവില്ല. പരീക്ഷണങ്ങൾക്കും തെറ്റിദ്ധാരണകൾക്കുമിടയിൽ അവിടത്തെ ഇഷ്ടം നിറവേറ്റാൻ നിങ്ങൾ ശ്രമിക്കുമ്പോൾ അവിടന്ന് ഈ വാക്കുകൾ വീണ്ടും പറയുന്നു. ദൈവവിളിയുടെ ആദ്യ സ്നേഹത്തിലേക്ക് നിങ്ങൾ മടങ്ങുമ്പോൾ, നിങ്ങളുടെ ഓരോ ചുവടടിയിലും നിങ്ങൾ കേൾക്കുന്നത് നവീകൃതമാകുന്ന ഈ വാക്കുകൾ തന്നെയാണ്. അനുദിന വിശ്വസ്തതയിലൂടെ ജീവിതംകൊണ്ട് ദൈവത്തോട് 'അതെ'യെന്ന് വിശുദ്ധ യൗസേപ്പിനെപ്പോലെ പറയുന്നവരോട്, ഇതേ വാക്കുകൾ അവിടന്നുതന്നെയാണ് പറയുന്നത്.

ഈ വിശ്വസ്തതയാണ് സന്തോഷത്തിന്റെ രഹസ്യം. ആരാധനക്രമത്തിലെ ഒരു ഗാനം നസ്രത്തിലെ കുടുംബത്തിൽ നിറഞ്ഞുനിന്ന സുതാര്യമായ സന്തോഷത്തെക്കുറിച്ച് പറയുന്നു. സത്യമായവയിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിക്കുകവഴി ദൈവത്തോടും അയൽക്കാരോടും കൂടുതൽ വിശ്വസ്തമായ അടുപ്പം ദൈനംദിന ജീവിതത്തിൽ പുലർത്തുന്നവരിൽ ലാളിത്യത്തിന്റെ ഈ സന്തോഷം കാണാം. നമ്മുടെ സെമിനാരികൾ, സമർപ്പിത ഭവനങ്ങൾ, വൈദികമന്ദിരങ്ങൾ എന്നിവയിൽ ലളിതവും പ്രസരിപ്പുള്ളതും ശാന്തവും പ്രത്യാശയുള്ളതുമായ ഒരന്തരീക്ഷം നിറഞ്ഞിരുന്നാൽ എത്രയോ നന്നായിരിക്കും!

പ്രിയ സഹോദരീസഹോദരന്മാരേ, ദൈവത്തെ നിങ്ങളുടെ ജീവിതത്തിന്റെ സ്വപ്നമാക്കി മാറ്റിയ നിങ്ങൾ ഈ സന്തോഷം അനുഭവിക്കട്ടെയെന്നു ഞാൻ പ്രാർത്ഥിക്കുന്നു. നീണ്ടുനില്ക്കുന്ന സന്തോഷം നല്കാത്ത തെരഞ്ഞെടുപ്പുകളുടെയും വികാരങ്ങളുടെയും യുഗത്തിൽ അവിടത്തെ സഹോദരീ സഹോദരങ്ങളെ വിശ്വസ്തതയോടെ സേവിക്കുകയെന്നത് വളരെ ശക്തമായ സാക്ഷ്യമാണ്. ദൈവവിളിയുടെ സംരക്ഷകനായ വിശുദ്ധ യൗസേപ്പ് പിതൃഹൃദയത്തോടെ നിങ്ങളെ അനുധാവനം ചെയ്യട്ടെ!

**ഫ്രാൻസിസ് പാപ്പാ**
സെന്റ് ജോൺ ലാറ്ററൻ, റോം

**വിശുദ്ധ യൗസേപ്പിന്റെ തിരുനാൾ ദിനം**
19 മാർച്ച് 2021

പി. ഒ. സി.,
കേരള കത്തോലിക്കാസഭയുടെ
ആസ്ഥാന കാര്യാലയം
കൊച്ചി 682 025



# ദൈവത്തിന്റെ കിനാവുകളിൽ ഒരാൾ...



**റവ. ഫാ. ജോൺ മുരുപ്പേൽ**
റെക്ടർ, സെന്റ് അലോഷ്യസ് സെമിനാരി,
തിരുവനന്തപുരം

"ദൈവത്തിന്റെ ഹൃദയത്തിലെ ഒരു സ്വപ്നമായിരുന്നു നീയും നിന്റെ വിളിയും... ഉദരത്തിലെ ഒരു കുരുന്നിന്റെ അദ്ധരങ്ങളെ ജനിക്കും മുമ്പെ അറിഞ്ഞവൻ.. സമർപ്പണങ്ങളിലെ വിധവയുടെ ചെമ്പുതുട്ട് പോലെ വിലകെട്ടവയ്ക്ക് വില നൽകിയ നാഥന്റെ പിന്നാലെ "നിനക്ക് എന്റെ കൃപ മതിയെന്ന" ആത്മധൈര്യത്തിൽ ദൈവത്തിന്റെ കിനാവുകളെ പ്രണയിക്കുന്ന ചില മനുഷ്യർ!!!"

ഒരു മനുഷ്യായുസ്സുകൊണ്ട് നേടിയെടുക്കുന്ന മഹത്തായ പുണ്യമാണ് ഓരോ സമർപ്പണ ജീവിതക്കാരന്റെയും ദൈവവിളിയുടെ ആഴം. ഇടറിയും പതറിയും, കൂട്ടത്തിൽ നിന്ന് കുതറിമാറിയും, പറ്റം വിട്ടുംമൊക്കെ പോയിട്ടും. ഒരിക്കലും മായാത്ത മുദ്രപോലെ അവനിൽ പൂർത്തിയാക്കുന്ന മഹത്തായ ഒരു ജീവിത ശൈലി. ഏതൊരു സമർപ്പണക്കാരന്റെയും ദൈവവിളിയുടെ അടിസ്ഥാനമായ മർമ്മമെന്താണ്? തനിക്കുള്ളതൊക്കെയും ഉപേക്ഷിക്കാതെ ആർക്കും എന്റെ ശിക്ഷ്യനാകാൻ കഴിയില്ല എന്ന ക്രിസ്തു മൊഴികൾ തന്നെയാണ്.

ഒരു ദൈവവിളിയുടെ പിന്നിൽ ദൈവത്തിന് മഹത്തായ ഒരു സ്വപ്നം ഉണ്ട്. ജറമിയായോട് പറയുന്ന മൊഴികൾ പോലെ മാതാവിന്റെ ഉദരത്തിൽ ഉരുവാകും മുന്നെ തിരിച്ചറിഞ്ഞ ചില തിരഞ്ഞെടുപ്പുകൾ. ദൈവത്തിന്റെ ഈ സ്വപ്നങ്ങളെ യാഥാർത്ഥ്യമാക്കുവാൻ ഒരു സമർപ്പണക്കാരൻ നൽകേണ്ട വില ഒരു പക്ഷെ ലോകത്തിന്റെ ദൃഷ്ടിയിൽ ഭോഷത്വം എന്നൊക്കെ തോന്നിപോയെക്കാം. നഷ്ടങ്ങളുടെ ഒരു വലിയ കണക്കു പുസ്തകം ഓരോ ജീവി

തത്തിലും എണ്ണിതിട്ടപ്പെടുത്താൻ കഴിയും. നഷ്ടമാകുന്ന സുരക്ഷിതത്വങ്ങളും, സ്നേഹവലയങ്ങളും, കരുതലിന്റെ ഇടങ്ങളും, ഉടലിന്റെ പ്രിയങ്ങളും അങ്ങനെ ലോകത്തിൽ ജീവിച്ച് ലോകത്തിന്റെതല്ലാതെ ഒരാൾ നയിക്കപ്പെടുമ്പോൾ എന്തിന്റെ പേരിലാണ് ഈ ഉപേക്ഷ എന്നൊരു ചോദ്യം നിസാരമെങ്കിലും, അതിന്റെ ഉത്തരമാണ് ഒരു സമർപ്പണക്കാരന്റെ ദൈവവിളിയിൽ ഒരു മനുഷ്യായുസിന്റെ മുഴുവൻ സ്വപ്നങ്ങളും ക്രിസ്തുവിനായി സമർപ്പിക്കാൻ അവനെ പ്രേരിപ്പിക്കുന്നത്.

സ്വർഗ്ഗരാജ്യം, വയലിൽ ഒളിച്ചു വച്ചിരിക്കുന്ന നിധിക്കു തുല്യം, അതു കണ്ടെത്തുന്നവൻ അതു മറച്ചു വയ്ക്കുകയും സന്തോഷത്തോടെ പോയി തനിക്കുള്ളതെല്ലാം വിറ്റ് ആ വയൽ വാങ്ങുകയും ചെയ്യുന്നു (മത്താ 13-44). സ്വർഗരാജ്യത്തിലെ നിധിതേടി ലോകത്തിന്റെ ഇടങ്ങളെ ക്രിസ്തുവിനായി സമർപ്പിച്ചവരുടെ കഥയാണ് ഓരോ ദൈവവിളികളും. "എല്ലാം ഉപേക്ഷിക്കുന്നവന്റെ ഉറപ്പും ക്രിസ്തു മാത്രമാക്കുന്ന ഒരു ജീവിത ശൈലിയും" അതാണ് ദൈവവിളിയുടെ കാതലായ മർമ്മം. തന്നോട് കൂടെ ആയിരിക്കാൻ (മർക്കോ 3-13) ആഗ്രഹിക്കുന്ന ക്രിസ്തു ഈ ലോകത്തിൽ വച്ചുതന്നെ നൂറിരട്ടി പ്രതിഫലം നൽകുന്ന (മർക്കോ 10-29) ഉറപ്പേകുന്ന ഒരു മഹത്തായ ദൈവവിളി.

**യജമാനന്റെ- ദാസനനും;**
**സ്നേഹിതനും**

യജമാനന് ദാസനുണ്ട് സ്നേഹിതനുമുണ്ട് ക്രിസ്തു മൊഴികളിൽ വ്യക്തമാണ് ആരാണ് സ്നേഹിതൻ എന്നും ആരാണ് ദാസനെന്നും "ഇനി ഞാൻ നിങ്ങളെ ദാസന്മാർ എന്നു വിളിക്കുകയില്ല കാരണം യജമാനൻ ചെയ്യുന്നതെന്തെന്ന് ദാസൻ അറിയുന്നില്ല" (യഹോ 15-15). യജമാനന്റെ പ്രവർത്തികളെ അറിയുന്നവനാണ് സ്നേഹിതൻ. യജമാനനു തുല്യനായി ജീവിക്കാൻ ക്ഷണം ലഭിച്ചവരുടെ ജീവിതമാണ് ദൈവവിളികൾക്കുള്ളത്. "പിതാവിന്റെ ഭവനത്തിൽ ദാസന്മാർ പോലും സുഭിക്ഷമായി ഭക്ഷിക്കുന്ന കാലത്ത് സ്നേഹിതനാകാൻ ക്ഷണിക്കപ്പെട്ടിട്ടും ദസനെപ്പോലെ ജീവിക്കേണ്ടി വരുന്നത്" ക്രിസ്തുവിനെ നൊമ്പരപ്പെടുത്തുന്ന പ്രതിസന്ധിയാണ്.



ക്രിസ്തു വന്ന വഴികളെ പുൽകുവാൻ അവന്റെ സ്നേഹിതന്മാർക്ക് ക്ഷണമുണ്ട്. പലപ്പോഴും ഭക്തിയുടെ ലഹരിയിലും ആത്മീയതയുടെ താബോർ അനുഭവങ്ങളിലും മാത്രം സമർപ്പണ ജീവിതങ്ങൾ കുരുങ്ങിപ്പോകുന്നു. സമർപ്പണ ജീവിതത്തിന് ക്രിസ്തുവിന്റെ മുറിവുകളെ തൊടാതെ ഒരു പൂർത്തീകരണം സാധ്യമല്ല. ഒരു കല്ലെറ ദൂരം മാറി നടന്നവരുടെ ഗത്സമേനി ഏകാന്തതയുടെ നിഴൽ വിരിച്ച പ്രിത്തോറിയവും ഒറ്റയ്ക്കു നിൽക്കേണ്ടി വന്ന ഗോഗുൽത്തായും കരുത്ത് പകരേണ്ടത് ഈ വിളിയിൽ ക്രിസ്തുവിന്റെ മുറുവിനെ തൊടുമ്പോഴാണ്.

ഫിലിപ്പൈൻസിലെ ടാൻദാഗ് രൂപതയുടെ മെത്രാൻ (Roul Dael) റൗൾ ഡായേൽ നടത്തിയ ഒരു പ്രസംഗ വാക്കുകൾ ഇവിടെ ശ്രദ്ധേയമായി തോന്നുന്നു. " The priest part of the life and ministry of a priest will come out in times of difficulties, in times of trials, in times of crisis. The priest part of ourselves comes out when we are purged by the difficult moments in our Lives, That is why, brother priest do not retreat from hardship because when you are encountering difficulties in ministry, God wants to bring out the best in you, even in your failures, even in your infidelities and even in our sickness,,"

സമർപ്പണം ചിലപ്പോൾ വെറും അനുകരണമായി മാറി പോകാറുണ്ട്. അതു ചിലപ്പോൾ അനുഭവവുമായി മാറാറുണ്ട്. അനുകരണങ്ങളൊക്കെ ഒരു വിചാരണവരെ മാത്രം ഒരാളെ ക്രിസ്തുവിനോട് ചേർത്തു നിർത്തും. പിന്നീട് അവർ ഓടി മറയും. എന്നാൽ അനുഭവങ്ങൾ അവനായി അവസാനശ്വാസത്തോളം നിലനിൽക്കാൻ ഒരാളെ പ്രേരിപ്പിക്കും..

അനുകരണം അനുഭമാകുന്നിടത്ത് ഈ മഹത്തായ ദൈവവിളി ക്രിസ്തുവിന്റേത് മാത്രമായി രൂപാന്തരപ്പെടും.

# പ്രകടനപത്രികയിൽ പ്രകടമാകാത്ത ഉന്നത വിദ്യാഭ്യാസം





ഡോ. കെ. വി. തോമസുകുട്ടി

അടുത്തകാലത്താണ് ജനം പ്രകടന പത്രിക ശ്രദ്ധിച്ചു തുടങ്ങിയത്. അതു കൊണ്ടുതന്നെ മുന്നണികളുടെ പ്രകടന പത്രികകളിൽ സാധാരണയിൽ കവിഞ്ഞ ജാഗ്രത പ്രകടമാണ്. പ്രകടനപത്രിക അവതരിപ്പിക്കുന്നത് ഒരു പഴിപോക്കൽ പ്രക്രിയ എന്നതിൽ നിന്നും ഗൗരവമായ ശൈലിയിലേക്ക് മാറി എന്നത് പതി നാലാം നിയമസഭയിലേക്കുള്ള തെര ഞ്ഞെടുപ്പിന്റെ മുന്നോടിയായി മുന്ന ണികൾ അവതരിപ്പിച്ച പ്രകടന പത്രികകൾ സാക്ഷ്യപ്പെടുത്തുന്നു. ഗവർണറുടെ നയപ്രഖ്യാപനം പോലെ യോ, ധനകാര്യ മന്ത്രിയുടെ ബജറ്റ് പോലെയോ ഒക്കെ പ്രാധന്യമുള്ള ഒന്നായി തെരഞ്ഞെടുപ്പ് പ്രകടനപത്രിക ശ്രദ്ധിക്കപ്പെട്ടു തുടങ്ങിയിരിക്കുന്നു. അധികാരത്തിൽ വരാൻപോകുന്ന സർക്കാരിന്റെ നിലപാടുകൾ മുൻകൂട്ടി നിശ്ചയിക്കാൻ വോട്ടർമാർക്ക് കഴിയുന്ന അവസ്ഥ തീർച്ചയായും ആശാവഹ മാണ്. എന്നാൽ സൗജന്യങ്ങളുടെ ഉത്സവത്തിനപ്പുറം രാജ്യപുരോഗതിക്കു സഹായകമാണോ എന്ന വിശകലനം നടക്കാത്തിടത്തോളം പ്രകടനപത്രിക യിൽ അടങ്ങിയിരിക്കുന്ന അപകടം തിരിച്ചറിയാൻ നാളുകൾ എടുക്കും. വീട്ടിൽ കടം കയറുന്നതുപോലെ പെട്ടെന്നൊരു തകർച്ച രാജ്യത്തിന് കടം കയറുമ്പോൾ ഉണ്ടാകാത്തതുകൊണ്ട് ഇവിടെ പ്രകടിപ്പിക്കുന്ന ആശങ്കയുടെ യുക്തി ആളുകൾക്ക് പെട്ടെന്ന് മനസിലാകുകയില്ല. മുന്നണികളുടെ പ്രകടനപത്രികകൾ പഠനവിഷയമാകു ന്നതും ചർച്ച ചെയ്യപ്പെടുന്നതും വരും നാളുകളിൽ നമ്മുടെ പൊതുബോധ ത്തെ സ്വാധീനിക്കുകായും സമ്പന്നമാകു കയും ചെയ്യും. പ്രകടനപത്രികകളെ സംബന്ധിച്ച പൊതുവായ ചില ചിന്തക ളോടൊപ്പം വിദ്യാഭ്യാസമേഖലയിൽ അതുമുന്നോട്ടു വയ്ക്കുന്ന വാഗ്ദാന ങ്ങളും ചിന്താ വിഷയമാക്കുകയാ ണിവിടെ.

**എന്താണ് പ്രകടനപത്രിക?**

ഒരു രാഷ്ട്രീയ പാർട്ടിയോ മുന്നണിയോ, തങ്ങൾക്കു വോട്ടു ചെയ്തു അധികാരത്തിലേറ്റിയാൽ നടപ്പാക്കുമെന്നുറപ്പുനൽകുന്ന നയ പരിപാടികളുടേയും പദ്ധതികളു ടേയും സമഗ്രമായ പട്ടികയാണ് പ്രകടനപത്രിക അഥവാ മാനിഫെസ്റ്റോ. 'മാനിഫെസ്റ്റും' എന്ന ലാറ്റിൻ വാക്കിൽ നിന്നുമാണ് മാനിഫെസ്റ്റോയുടെ ഉത്ഭവം. തെരഞ്ഞെടുപ്പിന് മുൻപ് ഓരോ രാഷ്ട്രീയ പാർട്ടിയും അവരുടെ തെരെഞ്ഞെടുപ്പ് പ്രചാരണത്തിന്റെ അടിസ്ഥാനമായി മുന്നോട്ടുവയ്ക്കുന്ന രേഖയാണ് പ്രകടനപത്രിക. തങ്ങൾക്കു എന്തുകൊണ്ട് വോട്ടുചെയ്യണം എന്ന് വോട്ടർമാരോട് അറിയിക്കുക എന്ന സുപ്രധാന ദൗത്യമാണ് അതിനുള്ളത്. രാജ്യത്തിന്റെയും ജനങ്ങളുടെയും പൊതുനന്മക്കു സഹായകമായ നയ പരിപാടികളാണെന്നു പ്രത്യക്ഷത്തിൽ ബോധ്യപ്പെടുന്ന വിധത്തിലാവും പ്രകടനപത്രിക തയ്യാറാക്കുക. ജന ങ്ങളെ നേരിട്ട് ബാധിക്കുന്ന സാമ്പ ത്തികം, ആരോഗ്യം, വിദ്യാഭ്യാസം, ക്ഷേമപദ്ധതികൾ, തൊഴിൽ, പരി സ്ഥിതി, പ്രതിരോധം, വിദേശനയം എന്നിങ്ങനെയുള്ള വിഷയങ്ങളിലാണ് അത് പ്രതിപാദിക്കുക. സംസ്ഥാന തെര ഞ്ഞെടുപ്പുകളിൽ പ്രഖ്യാപിക്കുന്ന പ്രകടന പത്രികയിൽ പ്രതിരോധം, വിദേശനയം തുടങ്ങിയ കേന്ദ്ര സർക്കാർ വിഷയങ്ങൾ പരാമർശിക്കാറില്ല. അടു ത്തകാലത്തായി പ്രകടനപത്രികകൾ ആകർഷകമായ തലക്കെട്ടുകളും ശ്രദ്ധി ക്കപ്പെടാവുന്ന വാക്യങ്ങളുമായാണ് പ്രകാശനം ചെയ്യാറ്. 2016-ൽ എൽ. ഡി.എഫ് -ന്റെ "എൽഡിഎഫ് വരും എല്ലാം ശരിയാകും" "ഉറപ്പാണ് എൽ ഡി എഫ്" (2021), "നാടു നന്നാകാൻ യുഡിഎഫ്" ( 2021), "പുതിയ കേരളം മോദിക്കൊപ്പം" (2021) എന്നിവ ഇതിന് ഉദാഹരണങ്ങളാണ്.

**വാഗ്ദാന ലംഘനത്തിന്റെ പേരിൽ നടപടി**

അപ്രായോഗികവും നടപ്പാക്കാൻ സാധിക്കാത്തതുമായ വാഗ്ദാനങ്ങൾ പ്രകടനപത്രികയിൽ സാധാരണ ഉൾപ്പെടുത്താറില്ല. എന്നാൽ അത്തരം വാഗ്ദാനങ്ങൾപോലും ജനം വിശ്വസിച്ചു വോട്ടുചെയ്ത ചരിത്രം നമ്മുടെ മുന്നിലുണ്ട്. നടപ്പാക്കാതെ പോകുന്ന തെരഞ്ഞെടുപ്പ് വാഗ്ദാനങ്ങളെ

വിമർശിക്കാം എങ്കിലും അതിനെതിരെ കോടതി വ്യവഹാരണങ്ങൾക്കോ, വാഗ്ദാന ലംഘനം എന്ന നിലയിൽ ശിക്ഷണ നടപടികൾക്കോ വിധേയമാക്കുന്നതിന് സാധ്യതയില്ല. എന്നാൽ പാശ്ചാത്യലോകത്തു രാഷ്ട്രീയപ്പാർട്ടികൾ ഇലക്ഷൻ വാഗാദങ്ങൾ കഴിയുന്നത്ര നടപ്പാക്കാൻ ശ്രമിക്കാറുണ്ട് ('The fulfillment of Parties'Election Pledges: A Comparative Study on the impact of Power Sharing", American Journal of Political sciences, 61(3)527-542.ISSN1540-5907). രാഷ്ട്രീയ പാർട്ടികളുടെ പ്രകടന പത്രികകൾ നിയമപരമായി നടപ്പാക്കേണ്ടവയല്ല. വാഗ്ദാന ലംഘനത്തിന്റെ പേരിൽ നടപടി സ്വീകരിക്കാൻ നിയപരമായി കഴിയില്ല എന്ന പരാമർശത്തോടെ 2015–ൽ ചീഫ് ജസ്റ്റിസ് എച്ച്. എൽ. ദത്തുവും ജസ്റ്റിസ് അമിതാഭ് റോയിയും അടങ്ങിയ ബഞ്ച് അഡ്വ. മിഥിലേഷ് കുമാർ പാണ്ഡെയുടെ ഹർജി ഫയലിൽ സ്വീകരിക്കാതെ തള്ളുകയാണുണ്ടായത്. അനിയന്ത്രിതമായ സൗജന്യ വാഗ്ദാനങ്ങൾ സ്വതന്ത്രവും നീതിയുക്തവുമായ തെരഞ്ഞെടുപ്പിനെ പ്രതികൂലമായി ബാധിക്കും എന്ന് ബഹുമാനപ്പെട്ട സുപ്രീംകോടതിയും (2013 ജൂലൈ) വിവിധ സമയങ്ങളിൽ ഇലക്ഷൻ കമ്മീഷണർമാരും അഭിപ്രായപ്പെട്ടിട്ടുണ്ടെങ്കിലും വർത്തമാനകാല പ്രകടനപത്രികകൾ സൗജന്യങ്ങളുടെ പെരുമഴക്കാലമായി മാറിയത് ശുഭോദർക്കമാണോ എന്ന് പരിശോധിക്കേണ്ടതുണ്ട്.

**കിറ്റും, ക്ഷേമ പദ്ധതികളും**

പ്രകടനപത്രികയിലെ വാഗ്ദാനങ്ങൾ നമ്മുടെ നാടിന്റെ പുരോഗതിയുടെ ചൂണ്ടുപലകയാണ്. വ്യത്യസ്ത രാഷ്ട്രീയപ്പാർട്ടികൾ വോട്ടു രാഷ്ട്രീയത്തിനപ്പുറം നാടിന്റെ വികസനം എത്രമാത്രം ദീർഘവീക്ഷണത്തോടെ കാണുന്നു എന്നതിന്റെ സൂചനയായി അത് എടുക്കാവുന്നതാണ്. അതുകൊണ്ടു തന്നെ പ്രകടനപത്രികയിലെ ഓരോ വിഷയവും, ആശയരൂപീകരണത്തിന്റെ പശ്ചാത്തലവും സൂക്ഷ്മതയോടെ പരിശോധിക്കേണ്ടതും വിപുലമായ ചർച്ചക്ക് വിഷയമാകേണ്ടതുമാണ്. ഒരു സർക്കാർ സംവിധാനം ക്ഷേമ പ്രവർത്തനങ്ങൾ നടത്തുന്നത് ജനങ്ങളോടുള്ള ചുമതല നിർവഹിക്കലാണ്. ജനാധിപത്യത്തിൽ അത് അവകാശമാണ്. കിറ്റും, ക്ഷേമ പദ്ധതികളും ആളുകളുടെ വോട്ടിംഗ് നിലപടുകളെ സ്വാധീനിക്കാനാണെന്ന വിമർശനമുണ്ട്. സത്യത്തിൽ പ്രതിസന്ധിയുടെ കാലത്തു ധാരാളംപേർക്കു അതിന്റെ പ്രയോജനം ലഭിച്ചിട്ടുണ്ട്. ലഭിക്കുന്ന ആനുകൂല്യങ്ങളിൽ ജനം സംതൃപ്തരുമാണ്. ഈ സംതൃപ്തി നല്കുകവഴി ജനഹൃദയങ്ങളിൽ ഇടം നേടാം എന്ന ചിന്ത പ്രകടനപത്രികകളിൽ പ്രകടമാണ്. ഓരോ മുന്നണിയും മത്സരിച്ചു ക്ഷേമ–സൗജന്യങ്ങൾ നല്കാൻ തയ്യാറാകുന്നു. കടവും ബാധ്യതകളും ഏറുമ്പോഴും സാമ്പത്തിക അച്ചടക്കം പാലിക്കാത്തതിന്റെ പരിണത ഫലങ്ങളോ, ഭാവിയിലുണ്ടായേക്കാവുന്ന വിപത്തുകളോ ആരെയും അലട്ടുന്നില്ല. വികസനപ്രവർത്തനത്തിനുള്ള പണം എവിടെ നിന്ന് വരും എന്നത് ആരെയും അലട്ടുന്ന പ്രശ്നമല്ലാതായി. കോവിഡ് ഉണ്ടാക്കിയ സാമ്പത്തിക സാമൂഹിക ആഘാതങ്ങൾക്കു മുകളിൽ ക്ഷേമ വാഗ്ദാനങ്ങളും സൗജന്യങ്ങളും പൊതുബോധത്തിൽ നിൽകുമ്പോൾ ഏറ്റവും കൂടുതൽ വിസ്മരിക്കപ്പെട്ടതു നാടിന്റെ വളർച്ചക്ക് അടിസ്ഥാനമായ വിദ്യാഭ്യാസ മേഖലയാണ്.



**പ്രകടന പത്രികകൾ**

2021–ൽ എൽ.ഡി.എഫ് പുറത്തിറക്കിയ പ്രകടന പത്രിക മാറിയ കാലത്തെ പ്രകടനപത്രികകളുടെ പുതിയ മുഖമാണ് വെളിപ്പെടുത്തുക. "വേണം നമുക്കൊരു പുതുകേരളം – മതനിരപേക്ഷ, അഴിമതിരഹിത, വികസിത കേരളം" എന്ന തലക്കെട്ടോടെ എൽ.ഡി. എഫ് പുറത്തിറക്കിയ പ്രകടന പത്രിക അഭ്യസ്തവിദ്യരായ യുവ തലമുറയുടെ പ്രതീക്ഷകൾക്ക് അനുസരിച്ചുള്ള തൊഴിലവസരങ്ങൾ ഉറപ്പു നൽകുന്ന സംസ്ഥാനമാകണം കേരളം എന്ന് പ്രഖ്യാപിക്കുന്നു. അതിനായി പുതിയ വ്യവസായങ്ങളും ആധുനിക കൃഷിയും അതിവേഗത്തിൽ വളരണം. പരമ്പരാഗത മേഖലകളിൽ പണിയെടുക്കുന്ന തൊഴിലാളികൾക്ക് സമ്പൂർണ സാമൂഹ്യ സുരക്ഷിതത്വം, പൊതുവിദ്യാഭ്യാസം ഉൾപ്പടെയുള്ള പൊതു സംവിധാനങ്ങൾ സംരക്ഷിക്കുകയും ഗുണനിലവാരം ഉയർത്തുകയും ചെയ്യുക, അഴിമതിയും കെടുകാര്യസ്ഥതയും ഇല്ലാതാക്കുക എന്നിവ മുഖ്യവിഷയങ്ങളായി ആമുഖത്തിൽ വാഗ്ദാനം ചെയ്യുന്നു.

'ലോകോത്തരവും, ഐശ്വര്യ പൂർണവുമായ ഒരു കേരളം സൃഷ്ടിക്കാനുള്ള രൂപരേഖയാണ് യു.ഡി.എഫ് ജനങ്ങൾക്ക് മുൻപിൽ അവതരിപ്പിക്കുന്ന ഈ ജനകീയ പ്രകടനപത്രിക' എന്ന ആമുഖത്തോടെയാണ് പതിനഞ്ചാം നിയമസഭയിലേക്കുള്ള തെരഞ്ഞെടുപ്പിന്റെ മുന്നോടിയായി ഐക്യ ജനാധിപത്യ മുന്നണി പുറത്തിറക്കിയ പ്രകടന പത്രിക. സാമൂഹിക സുരക്ഷയും തുല്യതയും, സ്ത്രീശാക്തീകരണവും സുരക്ഷയും, വികസനം, ഭരണനിർവഹണം, വിദ്യാഭ്യാസം, വിനോദസഞ്ചാര ഡെസ്റ്റിനേഷൻ, ആരോഗ്യ പരിരക്ഷ, പാരിസ്ഥിതിക നിലവാരം എന്നിങ്ങനെ എട്ടു മേഖലകളിൽ ലോകോത്തര നിലവാരം കൈവരിക്കുമെന്ന വാഗ്ദാനമാണ് യു.ഡി.എഫിന്റെ തെരഞ്ഞെടുപ്പ് മാനിഫെസ്റ്റോയിലൂടെ നൽകിയത്.

മുതിർന്ന പൗരന്മാർക്കെല്ലാം പെൻഷനും വിശ്വാസികളുടെ താത്പര്യം സംരക്ഷിക്കുന്നതിന് സഹായകമായ പദ്ധതികൾക്കുമാണ് എൻ.ഡി.എ–യുടെ ഇലക്ഷൻ മാനിഫെസ്റ്റോയിൽ പ്രാമുഖ്യം. എൻ.ഡി.എയുടെ പ്രകടനപത്രികയിലും ആനുകൂല്യങ്ങൾക്കും സൗജന്യങ്ങൾക്കും ഒരു കുറവുമില്ല. ഇവ ഓരോന്നും പ്രത്യേകം വിശകലനം ചെയ്യപ്പെടേണ്ടതാണ്. വിസ്താരഭയത്താൽ വിദ്യാഭ്യാസത്തെപ്പറ്റി മാത്രം പരാമർശിച്ച് ഇത വസാനിപ്പിക്കാം.

**കേരളമോഡൽ**

സമ്പൂർണ സാക്ഷരതയുള്ള സംസ്ഥാനമാണ് നമ്മുടേത്. വിദ്യാഭ്യാസ –ആതുരസേവന രംഗങ്ങളിൽ നാം കൈവരിച്ച നേട്ടങ്ങൾ വളരെ വലുതാണ്. ലോകം മുഴുവൻ പ്രശംസിക്കപ്പെട്ട കേരളമോഡലും ഇരുപതാം നൂറ്റാണ്ടിൽ സാർവത്രിക വിദ്യാഭ്യാസ രംഗത്ത് ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങൾക്ക്

മുമ്പിലെത്താൻ കേരളത്തിന് കഴിഞ്ഞതും നിസ്സാരമായ നേട്ടങ്ങളല്ല. സാമൂഹികവികസന സൂചികയിൽ ഏതാണ്ട് വികസിത രാജ്യങ്ങൾക്കൊപ്പം വളർച്ച കൈവരിക്കാൻ കേരളത്തിന് കഴിഞ്ഞത്, സാമ്പത്തിക സാമൂഹിക പരിമിതികളില്ലാതെ സാർവത്രികമായി അടിസ്ഥാന വിദ്യാഭ്യാസം ലഭ്യമാക്കാൻ കഴിഞ്ഞതിനാലാണ്. ഉയർന്ന സാക്ഷരതയും, സ്ത്രീ വിദ്യാഭ്യാസവും ആരോഗ്യമേഖലയിൽ വലിയ പുരോഗതിക്കു കാരണമായി. ഔപചാരിക വിദ്യാഭ്യാസ മേഖലയിലും പ്രത്യേകിച്ച് ഉന്നത വിദ്യാഭ്യാസ രംഗത്ത് മികവ് പുലർത്തുവാൻ കഴിഞ്ഞ ഇന്നലെകൾ നാടിന്റെ ചരിത്രമാണ്. സർക്കാർ–എയ്ഡഡ്–പ്രൈവറ്റ് സ്കൂളുകളിലും കോളേജുകളിലുമായി പരിശീലിപ്പിക്കപ്പെട്ട വിദ്യാർഥികൾ ദേശീയ അന്തർദേശീയ തലങ്ങളിൽ മികവ് പുലർത്തിയിരുന്നു. കേരളത്തിന് പുറത്തു ഇന്ത്യയിലെ മിക്ക സംസ്ഥാനങ്ങളിലും വിദേശത്തും വളരെ മികച്ച ഉദ്യോഗങ്ങളിൽ കയറിപ്പറ്റാനുള്ള മികവും ശേഷിയും നമ്മുടെ ബിരുദധാരികൾക്കുണ്ടായിരുന്നു. ഇത് കേരളത്തിന്റെ സമ്പദ്ഘടനയെ സമാനതകളില്ലാത്ത വളർത്തി. എന്നാൽ വർത്തമാന കാല ഉന്നത വിദ്യാഭ്യാസ മേഖലമുകളിൽ സൂചിപ്പിച്ച ഗുണമേന്മയോ തൊഴിൽ നൈപുണ്യമോ, മറ്റു ശേഷികളോ പ്രകടിപ്പിക്കാത്ത വലിയ കൂട്ടം ഉദ്യോഗാർഥികളുടേതായിരിക്കുന്നു. ലോകത്താകമാനം അഭ്യസ്തവിദ്യരായ യുവജനങ്ങൾ രാജ്യത്തിന്റെ മുതൽക്കൂട്ടിയിരിക്കുമ്പോൾ കേരളത്തിൽ അതൊരു ബാധ്യതയായി അവശേഷിക്കുന്നു.

**നഷ്ടമാകുന്ന ജൈവിക ബന്ധം**

കഴിവുറ്റ വിദ്യാസമ്പന്നരുടെ വർദ്ധനവ് രാജ്യത്തിന്റെ വ്യാവസായിക, കാർഷിക, ശാസ്ത്ര സാങ്കേതിക രംഗങ്ങളുടെ വളർച്ചക്ക് ആക്കം കൂട്ടുമെന്നതാണ് മിക്ക യൂറോപ്യൻ രജ്യങ്ങളുടെയും, ചൈന, ജപ്പാൻ സൗത്ത് കൊറിയ മുതലായ രാജ്യങ്ങളുടെയും അനുഭവം വെളിപ്പെടുത്തുന്നത്. ഈ രാജ്യങ്ങളിലെല്ലാം, ഉത്പാദന വാണിജ്യ വ്യാവസായിക ഗവേഷണ രംഗങ്ങൾ വിദ്യാഭ്യാസ രംഗത്തെ അറിവുകൊണ്ടും, നൈപുണ്യം കൊണ്ടും ശാക്തീകരിക്കുന്നു. ഇപ്രകാരമുള്ള ഒരു ജൈവിക ബന്ധം കേരളത്തിന് എവിടെയോ നഷ്ടമായി. തൽഫലമായി നമ്മുടെ വിദ്യാഭ്യാസ മേഖല വളർന്നു പന്തലിച്ചപ്പോൾ വ്യാവസായിക, വാണിജ്യ മേഖലകൾ അതിനനുസരിച്ചു വളർന്നില്ല എന്നു മാത്രമല്ല, അസാധാരണമായ മുരടിപ്പാണ് ഉത്പാദന മേഖലയിൽ ഉണ്ടായത്. ഇത് വലിയ പ്രതിസന്ധിയാണ് നമ്മുടെ സമ്പദ്ഘടനയ്ക്കുണ്ടാക്കിയത്. കേരളത്തിന്റെ സാമ്പത്തികമേഖലയിൽ രൂപപ്പെട്ട പ്രതിസന്ധി പരിഹരിക്കാനാവശ്യമായ വിധത്തിൽ വിദ്യാഭ്യാസത്തെ പരിവർത്തനം ചെയ്യാൻ നമുക്ക് കഴിഞ്ഞതുമില്ല. തൽഫലമായി ലോകത്താകമാനം അതിവേഗം വളർന്നുകൊണ്ടിരുന്ന വാണിജ്യ വ്യാവസായിക ഉത്പാദന മേഖലക്കാവശ്യമായ നൈപുണ്യമുള്ള യുവാക്കളെ നൽകാൻ നമ്മുടെ വിദ്യാഭ്യാസ മേഖലക്കായില്ല. അതിന്റെ പ്രത്യക്ഷ ഉദാഹരണമാണ് സെക്രട്ടേറിയേറ്റ് നടയിൽ അടുത്തകാലത്ത് അരങ്ങേറിയ അഭ്യസ്തവിദ്യരായ യുവജനങ്ങളുടെ സമരങ്ങൾ. പതിനഞ്ചിനും ഇരുപത്തൊൻപതിനും ഇടയിലുള്ള തൊഴിൽരഹിതരായ യുവജങ്ങളുടെ എണ്ണം ഭയാനകമാംവിധം വലുതാണ്. ദേശീയ ശരാശരിയുടെ (21%) ഇരട്ടിയാണ് (40.5%) കേരളത്തിലെ തൊഴിൽ ഇല്ലാത്ത അഭ്യസ്തവിദ്യരായ യുവജനങ്ങളുടെ എണ്ണം. എന്നതാണ് ഈ സമരങ്ങളുടെ പശ്ചാത്തലം (Periodic Labour Force Survey -PLFS for January-February 2020).

**ആരാണുത്തരവാദി?**

രാജ്യത്തിന്റെ വികസനത്തിന്റെ അടിത്തറ മികച്ച വിദ്യാഭ്യാസമാണെന്ന ബോധ്യം മറ്റു പരിഗണനകളാൽ നാം പലപ്പോഴും പലപ്പോഴും മറക്കുന്നു. രാഷ്ട്രീയ അതിപ്രസരമുള്ള കാമ്പസുകളും, കാലോചിതമല്ലാത്ത സിലബസും, പഠന ഗവേഷണ താല്പര്യം നഷ്ടപ്പെട്ട വിദ്യാർഥികളും യാദൃശ്ചികമായി രൂപപ്പെട്ടതല്ല. ഇക്കാര്യത്തിൽ പരിമിതമായ രാഷ്ട്രീയ ലഷ്യങ്ങൾക്കപ്പുറം നാടിന്റെ സാമൂഹ്യ സാമ്പത്തിക വളർച്ചക്ക് അനുയോജ്യമായ ഒരു വിദ്യാഭ്യാസ സംവിധാനം രൂപപ്പെടുത്തുന്നതിൽ ശ്രദ്ധകൊടുക്കാതിരുന്ന രാഷ്ട്രീയ നേതൃത്വവും പ്രതികരിക്കാതിരുന്ന പൊതു സമൂഹവും ഒരുപോലെ തെറ്റുകാരാണ്. നമ്മുടെ വിദ്യാഭ്യാസ മേഖലയിൽ ദീർഘവീക്ഷണമില്ലാത്ത പരിഷ്കാരങ്ങളും തട്ടുമുട്ടു പരിഹാരങ്ങളുമാണ് ഇന്നത്തെ നിലയിൽ എത്തിച്ചത്. ഒരു രാഷ്ട്രീയപ്പാർട്ടിയുടെ തെരെഞ്ഞെടുപ്പ് പ്രകടനപത്രികയിലും വിദ്യാഭ്യാസ മേഖലയിലെ പ്രതിസന്ധി പരിഹരിക്കപ്പെടുന്നതിനാവശ്യമായ ഗൗരവമായ ചിന്ത ഇതുവരെ പങ്കുവയ്ക്കപ്പെട്ടില്ല. ഇവിടെ അടിയന്തിരമായി പരിഹരിക്കേണ്ട ഒരു പ്രതിസന്ധി ഉണ്ട് എന്ന പൊതുബോധം പോലും രൂപപ്പെട്ടിട്ടില്ല. രാഷ്ട്രീയപ്പാർട്ടികളുടെയും മുന്നണികളുടെയും പ്രകടന പത്രികകളിലും ചർച്ചകളിലും ഒന്നും ഒരിക്കലും പറഞ്ഞില്ല എന്നല്ല, മറിച്ചു അടിസ്ഥാനപരമായ മാറ്റത്തിന് സഹായകമായ നയരൂപീകരണം നടന്നില്ല. 2021-ൽ മാത്രമാണ് താരതമ്യേന ഗൗരവപൂർവം രണ്ടു മുന്നണികൾ വിദ്യാഭ്യാസ മേഖലയെ പരാമർശിച്ചത്. യു.ഡി.എഫ് വിദ്യാഭ്യാസത്തെ അന്തർദേശീയ തലത്തിലേക്കുയർത്തുന്നതിനു സഹായിക്കും വിധം ചുരുക്കം ചില പരാമർശങ്ങൾ നടത്തിയിട്ടുണ്ട്. എൽ.ഡി.എഫ് വളരെ സുദീർഘമായ ഒരു പട്ടികയും വിദ്യാഭ്യാസ മേഖലയെ സംബന്ധിച്ച് നൽകിയിരിക്കുന്നു. എങ്കിലും സൗജന്യങ്ങളുടെയും, ക്ഷേമപ്രവർത്തനങ്ങളുടെയും കുത്തൊഴുക്കിൽ വിദ്യാഭ്യാസ മേഖലക്ക് അർഹിക്കുന്ന പരിഗണന ലഭിച്ചോ എന്ന ആശങ്ക നിലനിൽക്കുന്നു. റിവ്യൂ കമ്മറ്റികൾ ഉൾപ്പടെ പൊതുവായ നിർദേശങ്ങൾ ഈ മേഖലയിൽ കാതലായ മാറ്റം വരുന്നത് കാണാൻ ഇനിയും കാലമേറെ കാത്തിരിക്കണം എന്ന സൂചനയാണ് നൽകുന്നത്.

**ഉന്നത വിദ്യാഭ്യാസ മേഖല**

സ്കൂൾ വിദ്യാഭ്യാസ മേഖലയിൽ വലിയ മുന്നേറ്റം, പ്രത്യേകിച്ച് അതിന്റെ ഭൗതിക സൗകര്യങ്ങളുടെ കാര്യത്തിൽ വലിയ പുരോഗതിയാണുണ്ടായിട്ടുള്ളത്. ഗുണനിലവാരം വർദ്ധിപ്പിക്കുന്നതിൽ കാര്യമായ ശ്രദ്ധയും പദ്ധതികളും ഇനിയും ഉണ്ടാകേണ്ടതുണ്ട്. എന്നാൽ ഉന്നത വിദ്യാഭ്യാസ മേഖലയുടെ കാര്യം വളരെ പരിതാപകരമാണ്. കാര്യമായ



മാറ്റം ഈ മേഖലയിൽ അടിയന്തിരമായി ഉണ്ടാകേണ്ടത് അനിവാര്യമാണ്. NAAC, NIRF എന്നിവ ഒരു പരിധിവരെ ക്യാമ്പസുകളെ സജീവമായി നിർത്താൻ സഹായിക്കുന്നു എങ്കിലും പുതിയ ഉയരങ്ങളിൽ എത്തിച്ചേരാനുള്ള ജാഗ്രതയും ഉണർവും എല്ലായ്പ്പോഴും നിലനിർത്തുക ശ്രമകരമാണ്. പക്ഷെ അതില്ലാതെ നമുക്ക് നിലനിൽപ്പില്ല. ദേശീയ അന്തർദേശീയ നിലവാരത്തിലുള്ള സ്ഥാപനങ്ങളായി നമ്മുടെ ഉന്നത വിദ്യാഭ്യാസ കേന്ദ്രങ്ങൾ രൂപപ്പെടണം. നമ്മുടെ മിക്ക സ്ഥപനങ്ങളും ദേശീയ നിലവാരത്തിൽനിന്നുപോലും വളരെ താഴെയാണ് നിൽക്കുന്നത്. അതിനു മാറ്റം വരണം. ചർച്ചകളും സംവാദങ്ങളും, ദേശീയ അന്തർദേശീയ സെമിനാറുകളും വർക്ഷോപ്പുകളും സാഹിത്യ സാംസ്കാരിക പ്രവർത്തനങ്ങൾകൊണ്ടും ഇരുപത്തിനാലു മണിക്കൂറും ഉണർന്നിരിക്കുന്ന ഇടമായി മാറണം ക്യാമ്പസുകൾ. ഓരോ പഠന വകുപ്പിനും ഓരോ അധ്യാപകനും വലിയ പങ്കാണ് ഇക്കാര്യത്തിൽ വഹിക്കാനുള്ളത്.

### മികവുറ്റ അധ്യാപകർ

അഫിലിയേറ്റ് ചെയ്യപ്പെട്ടിട്ടുള്ള ആർട്സ് സയൻസ് കോളേജുകളുടെ വിദ്യാഭ്യാസ നിലവാരം ഉയർത്തുന്നതിന് ആവശ്യമായ അടിസ്ഥാന കാര്യം മികവുറ്റ അധ്യാപകരെ നിയമിക്കുക എന്നതാണ്. മിക്കപ്പോഴും മികവ് എന്നത് ഒരു ഡോക്ടറേറ്റ് ആണെന്ന് നാം തെറ്റിദ്ധരിക്കും. യുജിസി നെറ്റും ജെആർഎഫും പാസ്സായി ദീർഘകാലം ദേശീയ ഗവേഷണകേന്ദ്രങ്ങളിൽ ഗവേഷണം നടത്തി ഡോക്ടറേറ്റും പോസ്റ്റ് ഡോക്ടറേറ്റും എടുത്തവരുടെ മികവ് തിരിച്ചറിയപ്പെടാതെ പോകരുത്. മുപ്പതും മുപ്പത്തഞ്ചും വയസ്സായിട്ടും ഒരു തൊഴിൽ കിട്ടാതെ, ആത്മഹത്യയുടെ വിളുമ്പിൽ ജീവിക്കുന്ന സമർത്ഥരെ നമുക്കുചുറ്റും കാണാനാവും. അവർ ചെയ്ത തെറ്റ്, ജീവിതം പഠനത്തിനും ഗവേഷണത്തിനും മാറ്റിവച്ചു എന്നത് മാത്രമാണ്. ഇക്കൂട്ടർക്ക് കോളേജുകളിൽ ജോലി നൽകുക മാത്രമല്ല സർക്കാർ ഗവേഷണ കേന്ദ്രങ്ങളിൽ പുതിയ തസ്തിക സൃഷ്ടിച്ചു തൊഴിൽ കൊടുക്കുകയോ, അവരുടെ മികവിനനുസരിച്ചു ഫെലോഷിപ്പോടെ ആരോഗ്യമുള്ളിടത്തോളം കാലം ഗവേഷണം നടത്തുന്നതിനുള്ള സൗകര്യം ഒരുക്കുകയോ ചെയ്യേണ്ടത് രാജ്യത്തോടും പൊതു സമൂഹത്തോടും ഉത്തരവാദിത്വമുള്ള സർക്കാരിന്റെ കടമയാണ്. ഒരു മുന്നണിയുടെയും പ്രകടന പത്രികയിലും അടിസ്ഥാനപരമായ ഇത്തരം നിർദേശങ്ങൾ ഇല്ലാതെ പോകുന്നത് വരുന്ന തലമുറയോടു ചെയ്യുന്ന കടുത്ത അപരാധമാകും.

### മികവിനനുസരിച്ച് പ്രോത്സാഹനം

സൗജന്യങ്ങൾ വാരിക്കോരി കൊടുക്കുമ്പോഴും ഉന്നത വിദ്യാഭ്യാസ മേഖലയിൽ താൽക്കാലിക അധ്യാപകരെ വച്ചും യോഗ്യത ഇല്ലാത്തവരെ വച്ചും ക്ലാസ്സുനടത്തി പണം മിച്ചം പിടിക്കുന്നതിന്റെ അപകടം രാഷ്ട്രീയ പാർട്ടികളോ, അതുമൂലമുണ്ടാകുന്ന അധ്യയനത്തിലെ ഗുണനിലവാര തകർച്ച കുട്ടികൾക്കോ അവരുടെ രക്ഷിതാക്കൾ ഉൾക്കൊള്ളുന്ന പൊതു സമൂഹത്തിനോ ഇനിയും ബോധ്യപ്പെട്ടിട്ടില്ല എന്നത് അത്ഭുതകരമാണ്. പീരീഡ് കുറക്കാനും പോസ്റ്റുകൾ വെട്ടിക്കുറക്കാനും ജോലിഭാരം കൂട്ടാനും പരിശ്രമിക്കുന്നതിനു പകരം അധ്യാപകരുടെ പ്രവർത്തന ഗവേഷണ മികവിനനുസരിച്ചു പ്രോത്സാഹനം കൊടുക്കാനുള്ള ചിന്ത ശക്തിപ്പെടേണ്ടതുണ്ട്.

### അക്കാഡമിക് ഓഡിറ്റ്

ഉന്നത വിദ്യാഭ്യാസ മേഖലയിൽ ശരിയായ അക്കാഡമിക് ഓഡിറ്റ് ഇനിയും ഫലപ്രദമായി രൂപപ്പെടുത്തിയിട്ടില്ല. മികവുള്ള അധ്യാപകരുടെയും വിദ്യാർഥികളുടെയും ഗവേഷണ പ്രബന്ധങ്ങളും പേപ്പറുകളും പുതിയ കണ്ടെത്തലുകളും പ്രസിദ്ധീകരിക്കുന്നതിനും പേറ്റന്റ് മുതലായവ നേടുന്നതിനുള്ള പിന്തുണ നൽകുന്നതിനാവശ്യമായ നടപടികൾ ഉണ്ടാകേണ്ടതുണ്ട്. കലാലയങ്ങളിൽ നിന്നും അല്ലാതെയുമായി നൂതനാശയങ്ങളുമായി എത്തുന്നവർക്ക് സാമ്പത്തിക സഹായം നൽകും എന്ന് എൽ.ഡി.എഫ് പ്രകടന പത്രികയിൽ പറയുന്നത് ആശാവഹമാണ്. പക്ഷെ ഗവേഷണ പരിചയമില്ലാത്ത ഉദ്യോഗസ്ഥരുടെ കനിവിൽ കുടുങ്ങി ഇത്തരം സഹായങ്ങളും സർക്കാർ പിന്തുണയും ലഭിക്കാതെ ഗവേഷകരും നൂതനാശയങ്ങളുമായി എത്തുന്നവരും നിരാശപ്പെട്ടു പിൻവാങ്ങുന്ന സാഹചര്യം ഉണ്ടാകുന്നില്ല എന്ന് ഉറപ്പുവരുത്തേണ്ടതുണ്ട്. പിഎച്ച്ഡി പഠനം പൂർത്തിയാക്കിയ ഗവേഷണ വിദ്യാർത്ഥികൾക്ക് തൊഴിൽ ലഭിക്കുന്നതുവരെ മൂന്നു വർഷം 10,000 രൂപ നൽകും എന്ന യു.ഡി.എഫ് വാഗ്ദാനവും പ്രകടനപത്രികയിലെ സൗജന്യങ്ങളുടെ പട്ടികയിൽ പെടുത്താവുന്നതാണ്. ദേശീയ ഗവേഷണ കേന്ദ്രങ്ങളിൽ നിന്നും പഠനം പൂർത്തിയാക്കി ഇനിയും തൊഴിൽ ലഭിക്കാത്ത എത്രപേർ സംസ്ഥാനത്തുണ്ടെന്നു യാതൊരു കണക്കുകളും സർക്കാരിന്റെ കൈവശമില്ല. അത്തരം ഒരു പഠനം നടന്നിട്ടുമില്ല. മൂന്നു വർഷത്തെ “തൊഴിൽ ഇല്ലായ്മ വേതനം” ലഭിച്ച ശേഷം ഇവർ എന്ത് ചെയ്യും? അവരുടെ അറിവും ശേഷിയും സംസ്ഥാനത്തിന്റെ വളർച്ചക്കും വികസനത്തിനും ഉപയോഗപ്പെടുത്താനുള്ള പരിശ്രമം ഇനി എന്ന് തുടങ്ങും.



അടുത്ത അഞ്ചു വർഷം അതിനു സാധ്യതയില്ല കാരണം ഒരു മുന്നണിയും ഈ വിഷയം ഗൗരവമായി എടുത്തിട്ടില്ല.

**ശാന്തമായ ക്യാമ്പസ്**

പഠനത്തിനും ഗവേഷണത്തിനും സർഗ്ഗശേഷി പരിപോഷിപ്പിക്കുന്നതിനും നൈപുണ്യ വികസനത്തിനും ശാന്തമായ ക്യാമ്പസ് അനിവാര്യമാണ്. പ്രക്ഷോഭത്തിന്റെയും ആക്രോശങ്ങളുടെയും അക്രമങ്ങളുടെയും കാലം അകഴിഞ്ഞു എന്ന തിരിച്ചറിവ് നമുക്കുണ്ടാകണം. ആശയ സംഘട്ടനങ്ങളുടെയും സംവാദത്തിന്റെയും പുതിയ സാധ്യതകൾ പ്രയോജനപ്പെടുത്തണം. വിരുദ്ധാഭിപ്രായങ്ങളെയും ആശയങ്ങളെയും ആദരവോടെ സ്വീകരിക്കാനും ഇടർച്ച ഉണ്ടാക്കാതെ വിയോജിപ്പു പ്രകടിപ്പിക്കാനും കഴിയുന്ന മാനങ്ങൾ കണ്ടെത്തണം. അക്രമോത്സുകത ഇല്ലാത്ത, പരസ്പര ബഹുമാനത്തിൽ പ്രവർത്തിക്കാനാകുന്ന ജനാധിപത്യ ബോധം യുവഹൃദയങ്ങളിൽ രൂപപ്പെടുത്താനുള്ള മുന്നൊരുക്കങ്ങൾ ഉത്തരവാദപ്പെട്ട രാഷ്ട്രീയ നേതൃത്വത്തിൽ നിന്നുണ്ടാകണം. കാരണം മികച്ച വിദ്യാഭ്യാസം നമ്മുടെ നാടിന്റെ നാളെകൾ സമൃദ്ധമാക്കും. ഇക്കഴിഞ്ഞ നൂറ്റാണ്ടിലെ രണ്ട് ഉദാഹരണങ്ങൾ ഇവിടെ പ്രസക്തമാണ്.

രണ്ടാം ലോകമഹായുദ്ധത്തിൽ തകർന്നടിഞ്ഞ രാജ്യമാണ് ജപ്പാൻ. ദശലക്ഷക്കണക്കിനു ആളുകൾ കൊല്ലപ്പെടുകയും രാജ്യത്തിന്റെ പകുതിയോളം സാമ്പത്തിക സ്രോതസ്സും ആസ്തിയും നശിപ്പിക്കപ്പെടുകയും ചെയ്തു. 1945-ൽ നാമാവശേഷമാക്കപ്പെട്ട ജപ്പാൻ വളരെ ചുരുങ്ങിയ കാലംകൊണ്ട് ലോകത്തു ഏറ്റവും സമ്പന്നമായ രാജ്യമായി മാറിയത് എങ്ങനെ എന്നത് പഠിക്കേണ്ടതാണ്. ദ്വീപ്, അഗ്നിപർവ്വതങ്ങൾ, പരിമിതമായ പ്രകൃതി വിഭവങ്ങൾ, അടിക്കടിയുള്ള ഭൂമികുലുക്കങ്ങൾ എന്നിങ്ങനെ വളർച്ചക്ക് പ്രതികൂലമായ സാഹചര്യങ്ങളാണ് ജപ്പാന് സ്വന്തം. എന്നിട്ടും അവർ വളർന്നു. അടിസ്ഥാനപരമായ കാരണം അവരുടെ മുഴുവൻ ശ്രദ്ധയും അന്താരാഷ്ട്ര നിലവാരമുള്ള വിദ്യാഭ്യാസ സംവിധാനം രൂപപ്പെടുത്തുന്നതിലായിരുന്നു. രാജ്യത്തിന്റെ പണം മുഴുവൻ വിദ്യാഭാസത്തിലും സാമ്പത്തിക പുരോഗതിക്കാവശ്യമായ പദ്ധതികളിലും നിക്ഷേപിച്ചു. ഉന്നത നിലവാരമുള്ള അറിവും സാങ്കേതിക മികവുമുള്ള തൊഴിലാളികളെ രൂപപ്പെടുത്തി. കൊറിയൻ യുദ്ധം ഇരുപതാം നൂറ്റാണ്ടിലെ ശ്രദ്ധേയമായ സംഭവങ്ങളിലൊന്നാണ് കൊറിയൻ യുദ്ധം. വടക്കൻ കൊറിയ തെക്കൻ കൊറിയയെ 1950 ജൂൺ 25-ന് ആക്രമിച്ചതിൽ തുടങ്ങിയ യുദ്ധം മൂന്നു വർഷം നീണ്ടുനിന്നു. യുദ്ധത്തിന്റെ അവസാനം തെക്കൻ കൊറിയ നാമാവിശേഷമാക്കപ്പെട്ടിരുന്നു. രണ്ടര ദശലക്ഷം ആളുകൾക്കാണ് ജീവൻ നഷ്ടപ്പെട്ടത്. എല്ലാം നഷ്ടപ്പെട്ട തെക്കൻ കൊറിയയുടെ പുനരുദ്ധാരണത്തിന് അമേരിക്ക നേതൃത്വം കൊടുത്തു. യുദ്ധാനന്തരം കൊറിയയുടെ പുനരുദ്ധാരണത്തിന് ഏതു വിധത്തിലുള്ള സഹായമാണ് വേണ്ടത് എന്ന ഹാരി എസ് ട്രൂമാൻന്റെ ചോദ്യത്തിന് സൗത്ത് കൊറിയയുടെ നേതാവ് സിംഗ്മാൻ റീ കൊടുത്ത മറുപടി ശ്രദ്ധേയമാണ്. പണമായോ വ്യവസായമോ, യുദ്ധോപകരണങ്ങളോ അല്ല അന്തർദേശീയ നിലവാരത്തിലുള്ള വിദ്യഭ്യാസ സ്ഥാപനങ്ങൾ പടുത്തുയർത്തുവാനുള്ള സഹായമാണ് അദ്ദേഹം തേടിയത്. മികച്ച വിദ്യാഭ്യാസ സംവിധാനത്തിലൂടെയാണ് സൗത്ത് കൊറിയ ലോകത്തിലെ ശ്രദ്ധേയമായ രാജ്യമായി വളർന്നത്. സാമ്പത്തിക, സാങ്കേതിക വ്യാവസായിക വളർച്ചയുടെ അടിത്തറ മികവും കെട്ടുറപ്പുമുള്ള അവരുടെ വിദ്യാഭ്യാസ സംവിധാനമാണ്; ലോകപ്രശസ്തമായ അവരുടെ സർവകലാശാലകളും ഗവേഷണ കേന്ദ്രങ്ങളുമാണ്.

എല്ലാ സാധ്യതകളും ഉണ്ടായിരിക്കെ, വിദ്യാഭ്യാസ രംഗത്തെ അന്താരാഷ്ട്ര മികവിലും കെട്ടുറപ്പിലും രൂപപ്പെടുത്തി എടുക്കാൻ കഴിയാതെപോയതാണ് ഇന്നത്തെ നമ്മുടെ പിന്നോക്കാവസ്ഥക്കു കാരണം. ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങളിൽ നിന്ന് വ്യത്യസ്തമായി കേരളത്തിന് അടിസ്ഥാന വിദ്യാഭ്യാസത്തിന്റെ ചട്ടക്കൂടുണ്ട്. സമ്പൂർണ സാക്ഷരതയുണ്ട്. ഇനി ഉറപ്പാക്കേണ്ടത് ഗുണനിലവാരമാണ്. നമ്മുടെ കോളേജുകളും യൂണിവേഴ്സിറ്റികളും മികവിന്റെ കേന്ദ്രങ്ങളാകണം. ദേശീയ രാജ്യാന്തര തലങ്ങളിൽ അറിയപ്പെടുന്ന ഗവേഷണ കേന്ദ്രങ്ങൾ ഉണ്ടാകണം. പരമ്പരാഗത രീതിയിലുള്ള നമ്മുടെ കോളേജ് വിദ്യാഭ്യാസത്തിന്റെ അലകും പിടിയും മാറ്റണം. അറിവ് ഉപയോഗിക്കുകയല്ല മറിച്ച് അറിവ് ഉത്പാദിപ്പിക്കുന്ന കേന്ദ്രങ്ങളായി നമ്മുടെ കലാലയങ്ങൾ മാറണം. അതിനാവശ്യമായ പൊതുബോധം രൂപീകരിക്കുവാനും പദ്ധതികൾ ആസൂത്രണം ചെയ്തു നടപ്പാക്കുവാനും രാഷ്ട്രീയ പാർട്ടികൾക്കും മുന്നണികൾക്കും ഉത്തരവാദിത്തമുണ്ട്. നാടിന്റെ വികസനം വിദ്യാഭ്യാസത്തിലുള്ള മൂലധന നിക്ഷേപത്തിലൂടെ മാത്രമേ കൈവരിക്കാനാവൂ. പുതിയ സർക്കാർ ഉടനെ അധികാരമേൽക്കും. പ്രകടന പത്രികയിൽ വിട്ടുപോയ കാര്യങ്ങൾ കൂടി കൂട്ടിച്ചേർത്തു വിദ്യാഭ്യാസത്തെ ഗൗരവമായെടുക്കാനും ദീർഘകാല പദ്ധതികൾ തയ്യാറാക്കി ഉന്നത വിദ്യാഭ്യാസമേഖലയുടെ സമഗ്ര വളർച്ച ഉറപ്പാക്കാൻ പുതിയ സർക്കാരിന് സാധിക്കട്ടെ എന്നാശംസിക്കാം.

# കൃഷിയുടെ അതിജീവനം ഇന്നിന്റെ ആവശ്യകത



**ഫാ. ജോർജ്ജ് വെട്ടിക്കാട്ടിൽ**
സിനഡൽ കമ്മീഷൻ സെക്രട്ടറി ഫോർ സോഷ്യൽ അപ്പോസ്തലേറ്റ്

രൂപരഹിതമായ ഭൂമിയ്ക്ക് സൃഷ്ടി കർമ്മതതിലൂടെ ദൈവം രൂപം നൽകി. മനുഷ്യനെ മണ്ണിൽ നിന്നും മെനഞ്ഞുണ്ടാക്കി. പ്രപഞ്ചത്തിന്റെ സൂക്ഷിപ്പുക്കാരനായി ദൈവം മനുഷ്യനെ നിയോഗിച്ചു. അങ്ങനെ മണ്ണിനോട് ബന്ധം പുലർത്തി കൃഷിചെയ്ത് മനുഷ്യൻ ജീവൻ നിലനിർത്തി പോരുന്നു. ആടുമാടുകളെ മേയ്ച്ച് സഞ്ചാരികളായി ഉപജീവനം നടത്തീയിരുന്ന മനുഷ്യൻ ഒരിടത്ത് സ്ഥിരവാസം ആരംഭിച്ചത് കൃഷിയെ ആശ്രയിച്ച് ജീവിച്ചതു മുതലാണ്. അങ്ങനെ കൃഷി മനുഷ്യന്റെ സംസ്കാരമായിമാറി. ഇന്നും ഭൂമിയിൽ മനുഷ്യ ജീവൻ നിലനിർത്തികൊണ്ടു വരുന്നത് മണ്ണും, കൃഷിയും, കർഷകനുമാണ്. എന്നാൽ ഇന്നു കൃഷിയും കർഷകനും സമൂഹത്തിൽ നിന്നും അപ്രത്യക്ഷമാകുന്ന കാഴ്ചയാണ് കാണുന്നത്. ഈ സ്ഥിതിയ്ക്ക് ഒരു മാറ്റം അനിവാര്യമാണ്. കർഷകസൗഹൃദമായ ഒരു സമൂഹസൃഷ്ടിയായിരിക്കണം നാം തിരഞ്ഞെടുക്കുന്ന സർക്കാരുകളുടെ പ്രധാന ലക്ഷ്യം.

### പ്രത്യേക കാർഷിക ബഡ്ജറ്റ്

കൃഷിയുടെ പ്രാധാന്യം മനസ്സിലാക്കി കാർഷിക മേഖലയുടെ സമസ്തമേഖലകളുടെയും പുരോഗതി ലക്ഷ്യം വച്ചുകൊണ്ടുള്ള കാർഷിക ബഡ്ജറ്റ് ഈ കാലഘട്ടത്തിന്റെ അനിവാര്യതയാണ്. ഭാരതത്തിലെ പല സംസ്ഥാനങ്ങളിലും ഈ സമ്പ്രദായം നിലനിൽക്കുന്നുണ്ട്. തനതായ കാർഷിക ബഡ്ജറ്റ് ഉണ്ടെങ്കിൽ മാത്രമേ കൃഷി സംബന്ധമായ എല്ലാ പ്രശ്നങ്ങൾക്കും പ്രതിസന്ധികൾക്കും ശാശ്വതമായ പരിഹാരം കാണാൻ സാധിക്കുകയുള്ളു.

### മഹാത്മഗാന്ധി ദേശീയ ഗ്രാമീണ തൊഴിലുറപ്പ് പദ്ധതി

നമ്മുടെ രാജ്യത്ത് പാവപ്പെട്ടവരുടെ കൈവശം പണം എത്തിക്കുന്നതിനും ഏറെ സഹായകരമായ തൊഴിലുറപ്പ് പദ്ധതിയുംകൃഷിയുമായി ബന്ധപ്പെട്ട എല്ലാ മേഖലകളും പ്രവർത്തനങ്ങളും ഉൾപ്പെടുത്തുവാൻ സാധിച്ചാൽ അതു കർഷകനും കൃഷിയ്ക്കും വലിയ ആശ്വാസമായിരിക്കും. തന്നെയുമല്ല ജനപങ്കാളിത്തത്തോടുകൂടി കൃഷിചെയ്യുന്നതിനും ചിലവ് കുറഞ്ഞരീതിയിൽ കൃഷിചെയ്യുന്നതിനും കൃഷി ലാഭകരമാക്കുന്നതിനും ഈ സംയോജനം ഏറെ സഹായിക്കുമെന്നതിൽ തർക്കമില്ല.

### കൃഷിയും യുവജനങ്ങളും

ആധുനിക തലമുറയെ പ്രത്യേകിച്ച് യുവജനങ്ങളെ കൃഷിയിലേയ്ക്ക് ആകർഷിക്കുവാൻ സാധ്യമായ എല്ലാ കർമ്മപദ്ധതികളും ആവിഷ്ക്കരിക്കേണ്ടതായിട്ടുണ്ട്. ഇതിനായി സ്കൂൾ പാഠ്യപദ്ധതിയിൽ തന്നെ കൃഷിയെ ഒരു പഠന വിഷയമായി ഉൾപ്പെടുത്താവുന്നതാണ്. അതൊടൊപ്പം യന്ത്രവൽക്കരണത്തിലൂടെയും സാങ്കേതികവിദ്യകളിലൂടെയും കൃഷിയുടെ മഹാത്മ്യം മനസ്സിലാക്കി കൊടുത്ത് നമ്മുടെ യുവതലമുറയെ കൃഷിയിലേയ്ക്ക് ആകർഷിക്കേണ്ടത് അന്ത്യന്താപേഷിതമാണ്. ഇന്നു നാം നേരിടുന്ന തൊഴിലാളി പ്രതിസന്ധിയ്ക്ക് ഒരു പരിധിവരെ പരിഹാരം കാണവാൻ ഇതിലൂടെ സാധ്യമാകുന്നതാണ്.

### പലിശ രഹിത വായ്പ സമ്പ്രദായം

കടകെണിമൂലം നെടുവീർപ്പെട്ടുകൊണ്ട് ജീവിതം തള്ളിനീക്കുന്ന കർഷകരാണ് കേരളത്തിലെ ഭൂരിഭാഗം കൃഷികാരും. ഉയർന്ന മുതൽമുടക്കും, താഴ്ന്ന വരുമാനവുമാണ് ഇതിനു കാരണം. കാലാവസ്ഥാ വ്യതിയാനവും, പ്രകൃതിക്ഷോഭവുംമൂലം കൃഷിയും കൃഷിയിടവും നശിക്കുന്നതും കർഷകന്റെ കടഭാരം കൂട്ടികൊണ്ടിരിക്കുന്നു. ഇതിനൊരു പരിഹാരം കാണുന്നതിനും കൃഷി നിലനിർത്തികൊണ്ടു പോകുന്നതിനും പ്രത്യേക പലിശ രഹിത വായ്പ സമ്പ്രദായം ആരംഭിക്കേണ്ടത് ഇന്നിന്റെ ആവശ്യകതയാണ്.

**ഇൻഷുറൻസ് പരിരക്ഷ**

കാലാവസ്ഥാ വ്യതിയാനവും തുടരെത്തുടരെ ഉണ്ടാകുന്ന പ്രകൃതിക്ഷോഭങ്ങളും നമ്മുടെ നാട്ടിലെ കൃഷിയെ സാരമായി ബാധിക്കുന്നുണ്ട്. പ്രത്യേകിച്ച് വനാതിർത്തി പ്രദേശങ്ങളിൽ വന്യമൃഗശല്യംമൂലം കൃഷിയും കർഷകനും കാലഹരണപ്പെട്ടുപോകുന്നത് ഇന്നൊരു നിത്യ സംഭവമായിമാറിയിട്ടുണ്ട്. ഈ പ്രദേശങ്ങളിൽ കൃഷിയും കർഷകന്റെ ജീവിതവും ദുസ്സഹമായിമാറികൊണ്ടിരിക്കുന്നു. ഈ പ്രതിസന്ധികളിൽ നിന്നെല്ലാം കർഷകനെ രക്ഷിക്കണമെങ്കിൽ വിള ഇൻഷുറൻസ് പദ്ധതികൾ എല്ലാ കർഷകരിലേയ്ക്കും, എല്ലാ വിളകളിലേയ്ക്കും എത്തിക്കേണ്ടിയിരിക്കുന്നു.

**ഫാം സ്കൂളുകളുടെ ശാക്തീകരണം**

നമ്മുടെ സംസ്ഥാനത്ത് കൃഷിവകുപ്പിന്റെ ആഭിമുഖ്യത്തിൽ നടപ്പിലാക്കികൊണ്ടിരിക്കുന്ന ഫാം സ്കൂളുകൾ എണ്ണത്തിലും ഗുണത്തിലും വ്യാപിപ്പിക്കുന്നത് വഴി അതതു പ്രദേശങ്ങളിലുള്ള കർഷകർക്ക് കൃഷിസംബന്ധമായ അറിവുകൾ ലഭിക്കുന്നതിനും, വിവധതരം കൃഷിയെപ്പറ്റിയും കൃഷിരീതികളെപറ്റിയും കൃഷിനേരിടുന്ന പ്രതിസന്ധികളെപ്പറ്റിയും പഠിക്കുന്നതിനും അതുവഴി കൃഷിമെച്ചപ്പെടുത്തുന്നതിനും സാധിക്കുന്നു. കർഷകന് നിരന്തരമായ ഒരു കൈതാങ്ങ് വിദഗ്ത്തരിൽ നിന്നും ലഭിക്കുന്നതിന് ഈ സംവിധാനം ഏറെ സഹായകരമാണ്.

വാർഡ് അടിസ്ഥാനത്തിൽ കൃഷിവകുപ്പിന്റെ മേൽനോട്ടത്തിൽ കാർഷിക ക്ലിനിക്കുകൾ ആരംഭിക്കുന്നത് വിജ്ഞാന കേന്ദ്രങ്ങളെ കൃഷിയും കർഷകനുമായി ബന്ധിപ്പിക്കുന്നതിനും കൃഷിയെ പ്രോത്സാഹിപ്പിക്കുന്നതിനും പ്രയോജനകരമാണ്.

**സംയോജിത കൃഷിയുടെ പ്രോത്സാഹനം**

ചെറുകിട കർഷകർക്കും വൻകിട കർഷകർക്കും ഒരുപോലെ അവലംബിക്കാവുന്നതാണ് സംയോജിത കൃഷിരീതി. ഭൂമിയുടെ കാര്യക്ഷമമായ ഉപയോഗത്തിനും കൃഷിലാഭകരമാക്കുന്നതിനും കാർഷിക മേഖല ആഭിമുഖീകരിക്കുന്ന പ്രതിസന്ധികൾക്ക് ഒരു പരിധിവരെ പരിഹാരം കാണുന്നതിനും സംയോജിത കൃഷിയ്ക്ക് സാധിക്കും. പരാശ്രയത്വം ഒഴിവാക്കി നമ്മുടെ നാടിനെ സ്വയംപര്യാപ്തതയിലേയ്ക്ക് എത്തിക്കുവാൻ ഏറെ സഹായകരമാണ് സംയോജിത കൃഷിരീതി. സംയോജിത കൃഷിരീതിയെക്കുറിച്ചുള്ള പരിശീലനവും കർഷകർക്ക് ലഭിക്കുന്നുണ്ട് എന്നു ഉറപ്പു വരുത്തുന്നുണ്ട്. ഭക്ഷ്യമേഖലയ്ക്കും ഈ കൃഷിരീതി ആശ്വാസകരമാണ്.

**കാർഷിക വനവൽക്കരണം**

കാലാവസ്ഥാ വ്യതിയാനത്തിന് ഒരു പരിധിവരെ പരിഹാരം കാണുന്നതിനും അന്യംനിന്നുപോകുന്ന പല ഫലവൃക്ഷങ്ങളും പരിരക്ഷിക്കുന്നതിനും സ്ഥല ജല പരിപാലനത്തിനും ഭാവിയിൽ കൃഷി ലാഭകരമാക്കുന്നതിനും മണ്ണിന്റെ ഫലപുഷ്ടി വർദ്ധിപ്പിക്കുന്നതിനും കാർഷിക വനവൽക്കരണത്തിലൂടെ സാധ്യമാകുന്നു. അങ്ങനെ മരം ഒരു വരമായി മാറുന്നു.

**കാർഷിക ഗ്രാമചന്തകൾ**

കാർശിക വിളകളുടെ വിപണനം എക്കാലവും കർകൻ അഭിമുഖീകരിക്കുന്ന ഒരു പ്രധാന പ്രതിസന്ധിയാണ്. ഗ്രാമങ്ങൾ തോറും കാർഷിക ഗ്രാമചന്തകൾ ആരംഭിക്കുന്നതുവഴി കാർഷികോൽപ്പന്നങ്ങളുടെ വിപണനം എളുപ്പത്തിൽ സാധ്യമാകുന്നു. ഉൽപ്പന്നങ്ങൾ വലിയ വിപണിയിൽ എത്തിക്കുന്നതിനുള്ള ചിലവ് ലഘൂകരിക്കുന്നതിനും ഉൽപ്പന്നങ്ങൾ കർഷകരിൽ നിന്നും നേരിട്ട് വാങ്ങുന്നതിനും ഇതുമൂലം സാധിക്കുന്നു. നമ്മുടെ സ്ത്രീകൾക്ക് തൊഴിൽ പ്രധാനം ചെയ്യുന്നതിനും ഗ്രാമചന്തകളു്ം സാഹായിക്കുന്നു. പരിമിതമായ സാഹചര്യങ്ങളിലും സുഖമമായി വിപണനം നടത്താമെന്നതാണ് ഗ്രാമചന്തകളുടെ സവിശേഷത.

**മൂല്യവർദ്ധിത ഉൽപ്പന്നങ്ങൾ**

നമ്മുടെ നാട്ടിൽ കൃഷി ലാഭകരമല്ലാത്തതിന്റെ ഒരു കാരണം നാം കാർഷികോൽപ്പന്നങ്ങൾ നേരിട്ട് വിറ്റഴിക്കുന്നു എന്നുള്ളതാണ്. ഇതിനുള്ള ഒരു കാരണം മതിയായ സംഭരണശാലകൾ ഇല്ലാത്തതാണ്. മൂല്യവർദ്ധിത ഉൽപ്പന്നങ്ങൾ ഉൽപാദിപ്പിക്കുന്നതു വഴി കാർഷികോൽപ്പന്നങ്ങൾക്ക് കൂടിയവില ലഭിക്കുന്നു എന്നുമാത്രമല്ല കൂടിയ തൊഴിലവസരങ്ങളും സംജാതമാകുന്നു. കോവിഡ്- 19 ന്റെ പരിണിതഫലമായി വിദേശങ്ങളിൽ നിന്നും തൊഴിൽ നഷ്ടപ്പെട്ട് തിരികെ വരുന്നവർക്ക് കൃഷി അടിസ്ഥാനമാക്കിയുള്ള ചെറുകിട സംരംഭങ്ങൾ ആരംഭിക്കുന്നതും മൂല്യവർദ്ധിത ഉൽപ്പന്നങ്ങൾ ഉൽപാദിപ്പിക്കുന്നതും നമ്മുടെ ദേശത്തിന്റെ സാമ്പത്തിക ഭദ്രതയ്ക്ക് ഊർജ്ജം പകരും.

**വിഷവിമുക്ത ഭക്ഷണം**

വിഷരഹിതമായ ഭക്ഷ്യോൽപാദനമായിരിക്കണം കൃഷിയുടെ പ്രധാന ലക്ഷ്യം. കേരളത്തിൽ ജീവിതശൈലി രോഗങ്ങൾ അനുദിനം കൂടി വരുന്നതിനുള്ള പ്രധാന കാരണം മാരകമായവിഷങ്ങളാൽ മലീമസ്സമായ ഭക്ഷണം നാം കഴിക്കുന്നു എന്നുള്ളതാണ്. രാസവളങ്ങളും, രാസകീടനാശിനികളും മണ്ണിന്റെ ആരോഗ്യം മാത്രമല്ല മനുഷ്യന്റെ ആരോഗ്യം കൂടെയാണ് ഹനിക്കുന്നത്. കോവിഡ് -19 എന്ന മഹാമാരിയെ നാം നേരിട്ട് കൊണ്ടിരിക്കുമ്പോൾ രോഗപ്രതിരോധത്തിനും പട്ടിണിയ്ക്ക് പരിഹാരം കാണുന്നതിനും ആരോഗ്യ പരിഭോഷണത്തിനും വിഷവിമുക്ത ഭക്ഷണപദാർത്ഥങ്ങളാണ് നാം ഉൽപ്പാദിപ്പിക്കേണ്ടതും പാകം ചെയ്യേണ്ടതും. ഭക്ഷണം മരുന്നായി കഴിക്കുന്ന സാഹചര്യം നമ്മുടെ നാട്ടിൽ സംജാതമാകേണ്ടിയിരിക്കുന്നു. ആയതിനാൽ ജൈവ വള



ങ്ങളും ജൈവകീടനാശിനികളും ഉപയോഗിച്ചുള്ള ജൈവകൃഷി പ്രോത്സാഹിപ്പിച്ച് നമ്മുടെ സംസ്ഥാനത്തെ ഒരു ഓർഗാനിക് സംസ്ഥാനമായി മാറ്റേണ്ടിയിരിക്കുന്നു.

**കുടുംബകൃഷി വ്യാപനം**

കോവിഡ് കാലഘട്ടം കുടുംബകൃഷി വ്യാപനത്തിന് ഏറെ സഹായകരമായിട്ടുണ്ട്. ഓരോ കുടുംബവും അവരവർക്കാവശ്യമായ പച്ചക്കറികളും, കിഴങ്ങുവർഗ്ഗങ്ങളും, പഴവർഗ്ഗങ്ങളും മറ്റു ഭക്ഷ്യപദാർത്ഥങ്ങളും സ്വന്തം പുരയിടത്തിൽ തന്നെ കൃഷി ചെയ്തു ഭവനങ്ങളിൽ നിന്നും പുറത്തേക്ക് ഒഴുകുന്ന പണത്തിന്റെ ഗതി തടയുന്നതിനും അതുവഴി ഭക്ഷ്യമേഖലയിൽ പരാശ്രയത്വം ഒഴിവാക്കുന്നതിനും കുടുംബകൃഷി വ്യാപനം നമ്മെ സഹായിക്കുന്നു. ഭവനാംഗങ്ങളിൽ കൃഷിയോടുള്ള ആഭിമുഖ്യം വർദ്ധിപ്പിക്കുന്നതിനും നാടൻ വിത്തിനങ്ങളുടെ സംരക്ഷണത്തിനും പരിപോഷണത്തിനും കുടുംബകൃഷി നമ്മെ സഹായിക്കും. ചിലവ് കുറഞ്ഞ കൃഷിരീതികൾ അവലംബിക്കേണ്ടത് ഈ കാലഘട്ടത്തിൽ കുടുംബങ്ങളുടെ അനിവാര്യതയാണ്. Vertical Farming, Terrace Farming, Aquaponic farming, Bio - Intensive Garden മുതലായ കൃഷിരീതികൾ കുടുംബകൃഷിയോട് ചേർത്ത് ചിന്തിക്കാവുന്നതാണ്.

**മണ്ണ്- ജലസംരക്ഷണ പദ്ധതികൾ**

വ്യത്യസ്ഥമായ ഭൂപ്രകൃതിയുള്ള നാടായ നമ്മുടെ കേരളത്തിൽ ധാരാളം നദികളും, പുഴകളും, തോടുകളും, കായലുകളും, കുളങ്ങളും ഉണ്ടെങ്കിലും വരൾച്ച നമ്മുടെ നാട്ടിലെ സ്ഥിരമായ ഒരു പ്രതിഭാസമാണ്. താരതമ്യേന മെച്ചപ്പെട്ട മഴയാണ് നമുക്ക് ലഭിച്ചുകൊണ്ടിരിക്കുന്നതെങ്കിലും ജലസംർക്ഷണത്തിൽ നാം ഏറെ പിന്നിലാണ്. ഇതു കൃഷിയെ സാരമായി ബാധിക്കുന്നുണ്ട്. കാലംതെറ്റിയുള്ള മഴയും അതിതീവ്ര മഴയും കൃഷിയെയും മണ്ണിനെയും സാരമായി ബാധിക്കുന്നുണ്ട്. കൃഷിയുടെ സുഖമമായ നടത്തിപ്പിന് മണ്ണ് ജല സംരക്ഷണ പ്രവർത്തനങ്ങൾ ഈ കാലഘട്ടത്തിൽ അടിയന്തര ശ്രദ്ധ ആകർഷിക്കുന്നതാണ്.

**Cultivator Consummer Connectivity**

വിപണന ചങ്ങലയുടെ ഭാഗമായി കർഷകൻ ഉൽപ്പാദിപ്പിക്കുന്ന ഉൽപ്പന്നങ്ങൾ ഉപഭോക്താക്കളിലേയ്ക്ക് നേരിട്ട് എത്തിക്കുന്നതിനാവശ്യമായ വിപണന കേന്ദ്രങ്ങൾ ജില്ലകൾതോറും, പ്രധാന പട്ടണങ്ങൾതോറും, സർക്കാരിന്റെ സാമ്പത്തിക സഹായത്തോടെ ആരംഭിക്കുകയാണെങ്കിൽ മധ്യവർത്തികളെ ഒഴിവാക്കുന്നതിനും അതുമൂലമുള്ള ചൂക്ഷണം തടയുന്നതിനും കോർപ്പറേറ്റുളുടെ കടന്നുകയറ്റം തടയുന്നതിനും സാധ്യമാകുന്നു. കർഷകരെല്ലാവരും്തന്നെ ഇന്നു വിത്തിനും വളത്തിനും മറ്റു ആവശ്യങ്ങൾക്കുമായി ആശ്രിതരാണ്. കർഷകന്റെ പരാശ്രയം ഒഴിവാക്കി സ്വാശ്രയത്വത്തിലേയ്ക്ക് എത്തിക്കേണ്ടത് പ്രധാന ശ്രദ്ധയിൽ വരേണ്ടതാണ്. സമൂഹാധിഷ്ഠിത കൃഷി സമ്പ്രദായത്തിനാണ് വരുന്ന ആളുകളിൽ ഊന്നൽ നൽകേണ്ടത്.

**Single Window Administrative System**

കൃഷിയും മണ്ണുമായി ബന്ധപ്പെട്ട് നൂറിൽപ്പരം ഏജൻസികളും ഓഫീസുകളുമാണ് നമ്മുടെ നാട്ടിൽ സർക്കാർ ഉടമസ്ഥതയിൽ പ്രവർത്തിക്കുന്നത്. പലപ്പോഴും ഇവ തമ്മിൽ യാതൊരുവിധമായ ഏകോപനവും ഇല്ലാതെ പ്രവർത്തിക്കുന്നതുമൂലം ഉദ്ദേശിക്കുന്ന സേവനങ്ങൾ കർഷകർക്ക് ഈ സംവിധാനങ്ങളിൽ നിന്ന് ലഭിക്കുന്നില്ല എന്നത് നഗ്നമായസത്യമാണ്. പൊതുഖജനാവിന് ഭാരിച്ച സാമ്പത്തിക നഷ്ടവും പാഴ്ചെലവുകളും ധൂർത്തും സമയനഷ്ടവും സമ്മാനിക്കുമെന്നതാണ് ഇതിന്റെ പരിണിതഫലം. ഒരു ഏകജാലക സംവിധാനത്തിലൂടെ കേന്ദ്രസംസ്ഥാന സർക്കാരുകളുടെ മേൽനോട്ടത്തിൽ ഇവയെല്ലാം ക്രമീകരിക്കപ്പെടുകയാണെങ്കിൽ അത് കൃഷിയ്ക്കും കർഷകനും ഒരുപോലെ സഹായകരമാണ് എന്നതിൽ തർക്കമില്ല.

**Minimum Support Price**

കാർഷിക വിളകളകൾക്ക് എല്ലാ കാലവും താങ്ങുവില ലഭിക്കേണ്ടത് കർഷകന്റെ അവകാശമാണ്. കൃഷിയും കർകനും നിലനിൽക്കേണ്ടത് പൊതുസമൂഹത്തിന്റെ ആവശ്യമാണ്. കർഷകൻ കൃഷിയിൽ നിന്നും പിൻവാങ്ങുന്നതിന്റെ പ്രധാനകാരണം താങ്ങുവില ലഭിക്കുന്നില്ല എന്നതാണ്. കൃഷിയ്ക്കുള്ള മുതൽമുടക്ക് കൂടികൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ കൃഷിയ്ക്ക് വരുന്ന ചിലവ് കഴിച്ച് കുറഞ്ഞത് 50 ശതമാനം തുകയെങ്കിലും താങ്ങുവിലയായി വകയിരുത്തിയെങ്കിൽ മാത്രമേ കൃഷി നിലനിൽക്കുകയുള്ളു. ഇപ്രകാരം ഒരു സംവിധാനം നിലവിൽ വരുന്ന പക്ഷം ഇപ്പോൾ സർക്കാർ നൽകികൊണ്ടിരിക്കുന്ന എല്ലാ സബ്സീഡികളും നിർത്തലാക്കാവുന്നതും അതുമൂലമുണ്ടാകുന്ന ഭരണപരമായ ചിലവുകൾ ഒഴിവാക്കാവുന്നതുമാണ്. ഔദാര്യപൂർണ്ണമായ സബ്സീഡിയെക്കാളും അവകാശാധിഷ്ടിതമായ മിനിമം സപ്പോർട് പ്രൈസ് ആണ് കർഷകർക്ക് ഇന്ന് ആവശ്യം. കാലാകാലങ്ങളായുള്ള ഒരു നിർദ്ദേശമാണ് ഇതെന്ന കാര്യം വിസ്മരിക്കുന്നില്ല.



**വിലനിർണ്ണയ കമ്മീഷൻ**

സർക്കാർ ഉദ്യോഗസ്ഥർക്കായുള്ള ശമ്പള കമ്മീഷന് തത്തുല്യമായി കാർഷികോൽപ്പന്നങ്ങൾക്ക് വില നിശ്ചയിക്കുവാൻ ഒരു വില നിർണ്ണയ കമ്മീഷൻ സ്വതന്ത്രമായി പ്രവർത്തിക്കേണ്ടത് ഇന്നത്തെ കൃഷിയ്ക്ക് അത്യന്താപേഷിതമാണ്. കാർഷികോൽപ്പന്നങ്ങൾക്ക് മതിയായ വില ലഭിക്കുന്നുണ്ട് എന്നത് ഉറപ്പാക്കേണ്ടത് ഈ കമ്മീഷനാണ്. സമയാസമയങ്ങളിൽ കർഷകരുമായി നേരിട്ട് സംവദിച്ച് വേണം ഈ കമ്മീഷൻ വില നിർണ്ണയിക്കുവാൻ. ഈ കമ്മീഷന്റെ പഠന റിപ്പോർട്ടുകൾ കൃഷി സംബന്ധമായ നയപരമായ തീരുമാനമെടുക്കുവാൻ സർക്കാരിനെ സഹായിക്കുന്നതുമാണ്.

### വികലമായ സർക്കാർ നയങ്ങൾ

വനവുമായി ബന്ധപ്പെട്ട്, പരിസ്ഥിതി യുമായി ബന്ധപ്പെട്ട് സർക്കാർ എടു ക്കുന്ന പല തീരുമാനങ്ങളും പൈതൃ കമായി നടത്തികൊണ്ടിരിക്കുന്ന കൃഷി യെയും പൈതൃകമായി ലഭിച്ച കൃഷി യിടത്തെയും കർഷകനിൽ നിന്ന് അന്യ മാക്കുന്നുണ്ട് എന്നത് ഒരു യാഥാർത്ഥ്യ മാണ്. കർഷകൻ സ്വമേധയ കൃഷിയിൽ നിന്നും പിൻവാങ്ങുവാൻ ഇത് പ്രേരണ നൽകുന്നുണ്ട്. ഇങ്ങനെയുള്ള സാഹച ര്യങ്ങളിൽ കർഷകന് മതിയായ നഷ്ടപ രിഹാരം ലഭിക്കേണ്ടത് കർഷകന്റെ അവകാശമാണ്. എങ്കിൽ മാത്രമേ കർഷകന് സമൂഹത്തിൽ നിലനിൽക്കാ നാകു.

സംസ്ഥാനത്തിനാകമാനം ഒരു നയം എന്നതിനെക്കാളുപരി വിളകളെ അടി സ്ഥാനപ്പെടുത്തിയും ഓരോ പ്രദേശ ത്തിന് അനുയോജ്യമായും ഉള്ള കാർഷിക നയങ്ങളാണ് അഭികാമ്യം. ഉദാഹരണമായി ഓരോ ജില്ലയ്ക്കുമുള്ള നയം, കപ്പ, വാഴ മുതലായ കൃഷി കൾക്കായുള്ള നയം, ഗിരിവർഗ്ഗക്കാർ ക്കുള്ള കാർഷികനയം മുതലായവ.

കർഷക സൗഹൃദമായ ഗവേഷണ ങ്ങളും പഠനങ്ങളും കാലാകാലങ്ങളിൽ നടപ്പിലാക്കി അവയിലൂടെ ലഭിക്കുന്ന വിവരങ്ങൾ സമയാസമയങ്ങളിൽ കർഷ കരിലേയ്ക്ക് എത്തിക്കുന്നത് കർഷ കന്റെ ശേഷി വർദ്ധിപ്പിക്കുന്നതിന് ഇട യാക്കുന്നു.

കർഷക സംഘങ്ങളെയും, ഫാർമേ ഴ്സ് പ്രൊഡ്യൂസേഴ്സ് ഓർഗ്ഗനൈസേ ഷനുകളെയും പ്രോത്സാഹിപ്പിച്ച് കർഷകരെ ഒന്നിപ്പിക്കുന്നതും ഈ കാലഘട്ടത്തിൽ കൃഷിയെ സഹായി ക്കുന്നതാണ്. കാര്യക്ഷമമായി പ്രവർ ത്തിക്കുന്നതിനും എളുപ്പത്തിൽ ഗ്രഹി ക്കാവുന്നതുമായ നയങ്ങളാണ് ഈ മേഖലയിൽ കൈകൊള്ളേണ്ടത്.

സാധ്യമായ മേഖലകളിലെല്ലാം കൃഷിയുടെ നന്മയെ ലാക്കാക്കി പബ്ലിക്ക്, പ്രൈവറ്റ്, പാർട്ടണർഷിപ്പ് പ്രോത്സാഹിപ്പിക്കുന്നത് നമ്മുടെ നാട്ടിലെ കൃഷിയ്ക്ക് ശക്തി പകരു ന്നതാണ്.

### ഉപസംഹാരം

കൃഷി നമ്മുടെ സംസ്കാരമായി തിരികെ കൊണ്ടുവരുന്ന ഒരു സമീപ നമാണ് ഈ കാലഘട്ടത്തിൽ നമുക്കാ വശ്യം. കൃഷി നിലനിന്നെങ്കിൽ മാത്രമെ ജീവൻ നിലനിൽക്കുകയുള്ളു. നമ്മുടെ അന്ന ദാതാക്കൾ എന്ന നിലയിൽ കർഷകൻ എക്കാലവും ആദരിക്കപ്പെടെ ണ്ടവനാണ്. കർഷകനും അവന്റെ



സ്വത്തിനം ആവശ്യമായ പരിരക്ഷ ലഭ്യ മാക്കേണ്ടത് പൊതു സമൂഹത്തിന്റെ ഉത്ത രവാദിത്വമാണ്. കർഷകന്റെ പേരിലുള്ള എല്ലാ ചൂഷണവും അവസാനിപ്പിക്കേ ണ്ടതാണ്. ഒരു കർഷക സൗഹൃദ സമൂഹ സൃഷ്ടിക്കായി നമുക്ക് കൈകോർക്കാം.

## വാർത്തകൾ



### മാർ ഈവാനിയോസ് കോളേജിന് പുതിയ പ്രിൻസിപ്പൽ

തിരുവനന്തപുരം മാർ ഈവാനിയോസ് ആട്ടോണമസ് കോളേജിന്റെ പ്രിൻസിപ്പ ലായി ഫിസിക്സ് വിഭാഗം മേധാവി ഡോ. ജിജിമോൻ കെ. തോമസ്-നെ, മാനേജർ അത്യഭിവന്ദ്യ കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ നിയമിച്ചു. 1993 മുതൽ ഫിസിക്സ് വിഭാഗം അദ്ധ്യാപകനായി പ്രവർത്തിക്കുന്ന അദ്ദേഹം കോളെജ്തല ഐ. ക്യു. എ. സി, റൂസ കോർഡിനേറ്റർ ആയും കേരള സർവകലാ ശാല ബോർഡ് ഓഫ് സ്റ്റഡിസ് ചെയർമാനായും പ്രവർത്തിച്ചിട്ടുണ്ട്. ഫിസിക്സ് ഗവേ ഷണ രംഗത്ത് തനതായ വ്യക്തിമുദ്ര പതിപ്പിച്ച അദ്ദേഹം, ഏകദേശം 200-ഓളം ഗവേ ഷണ പ്രസിദ്ധീകരണങ്ങളുടെ രചയിതാവ്, ആറ് അന്തർദേശീയ പേറ്റന്റുകളുടെ ഉടമ യുമാണ്. 13 ഗവേഷണ വിദ്യാർത്ഥികൾ അദ്ദേഹത്തിന്റെ ശിക്ഷണത്തിൽ പരി ശീലനം നേടിയിട്ടുണ്ട്. കേരള സർക്കാർ ഫ്ളയർ റിസർച്ച് എക്സലൻസ് അവാർഡ്, ബർക്കുമാൻസ് ബസ്റ്റ് ടീച്ചർ അവാർഡ്, ഫാ. ജോസ് തെക്കൻ ക്രൈസ്റ്റ് കോളെജ് ബസ്റ്റ് ടീച്ചർ അവാർഡ് ഉൾപ്പെടെ നിരവധി പുരസ്കാരങ്ങൾ നേടിയിട്ടുണ്ട്. വിവിധ വിദേശ സർവ്വകലാശാലകളിൽ അദ്ദേഹം പ്രബന്ധങ്ങൾ അവതരിപ്പിച്ചിട്ടുണ്ട്.

# കേരളത്തിലെ ദളിത് – പിന്നാക്ക വിഭാഗങ്ങളുടെ സാമൂഹിക സുരക്ഷ മാറിവരുന്ന സർക്കാരിന്റെ പരിഗണനയ്ക്ക്





**പി. പൗലോസ്**
**കാഞ്ഞിരംകുളം**

കഴിഞ്ഞ 71 വർഷമായി ദളിത് ക്രൈസ്തവരോട് തികഞ്ഞ അനീതിയാണ് ഭരണകർത്താക്കൾ പുലർത്തിപോരുന്നത്. ഏതെങ്കിലും ഒരു പള്ളിയിൽ പോയി പ്രാർത്ഥിക്കുന്നതിന്റെ പേരിലാണ് അവർക്കുള്ള ജീവനോപാധികൾ തടഞ്ഞിരിക്കുന്നത്. ഇൻഡ്യൻ ഭരണഘടനയുടെ 15-ം, 16-ം ഖണ്ഡികകളുടെ ലംഘനമാണിത്. 1950 ആഗസ്റ്റ് 10 ലെ അന്നത്തെ രാഷ്ട്രപതിയുടെ ഒരു കത്തിന്റെ പിൻബലത്തിലാണ് കേന്ദ്ര ഗവൺമെന്റ് ദളിത് ക്രൈസ്തവർക്കുള്ള ജീവനോപാധികൾ തടഞ്ഞിരിക്കുന്നത്. പാർലമെന്റിൽ വിഷയം അവതരിപ്പിച്ചിട്ടില്ല, ചർച്ച ചെയ്തിട്ടില്ല, പാസ്സാക്കിയിട്ടില്ല. ഭരണഘടനാതത്വങ്ങൾക്ക് എതിരാണ് ഈ നിലപാട്. Only a presidential letter ന്റെ പിൻബലത്തിൽ മാത്രമാണ് അവരുടെ മൗലിക അവകാശങ്ങൾ തടഞ്ഞിരിക്കുന്നത്. ഈ വിഷയത്തിൽ സംസ്ഥാനസർക്കാരിന് മാനുഷിക പരിഗണന കാട്ടാവുന്നതല്ലേ? സംസ്ഥാനം സ്വീകരിച്ച ഒട്ടേറെ നിലപാടുകൾ ഭാരതത്തിനു തന്നെ മാതൃകയായിട്ടുണ്ട്. ക്ഷേത്രപ്രവേശന വിളംബരം പോലുള്ള ഐതിഹാസിക തീരുമാനങ്ങൾക്കു നേതൃത്വം നൽകിയ ഈ സംസ്ഥാനത്തിന് ദളിത് ക്രൈസ്തവർക്കുള്ള ജീവനോപാധികൾ സംസ്ഥാനതലത്തിൽ പുനഃസ്ഥാപിച്ചു നൽകാൻ നിയമനിർമ്മാണം നടത്തുന്നതിന് ശ്രമിക്കാമല്ലോ? ഈശ്വരവിശ്വാസത്തിന്റെ പേരിൽ വേർതിരിവുണ്ടാക്കി ഒരു വിഭാഗത്തെ ആശങ്കയിലാക്കിയിരിക്കുന്ന ഇന്നത്തെ അവസ്ഥക്കു മാറ്റം വരുത്തി ഇൻഡ്യൻ ഭരണഘടനയുടെ 15-ം, 16-ം വകുപ്പുകൾ പ്രകാരമുള്ള മതസ്വാതന്ത്ര്യവും, ആ സമുദായങ്ങളിൽ മതവ്യത്യാസമില്ലാതെ സമുദായത്തിലെ എല്ലാവർക്കും തുല്യനീതി നടപ്പാക്കി മതത്തിന്റെ പേരിൽ തടഞ്ഞിരിക്കുന്ന എല്ലാ അവകാശങ്ങളും ദളിത് ക്രൈസ്തവർക്കും സംസ്ഥാനതലത്തിൽ പുനഃസ്ഥാപിച്ചു നൽകണമെന്ന ആവശ്യം പുതിയ സംസ്ഥാന സർക്കാരിന്റെ മുൻപിൽ അവതരിപ്പിക്കുന്നു.

കഴിഞ്ഞ 64 വർഷങ്ങളായി സംവരണ പരിരക്ഷയിൽ നിന്ന് അകറ്റിനിർത്തിയിരുന്ന നാടാർ ക്രൈസ്തവരെയെല്ലാം കേരള ഗവൺമെന്റിന്റെ 06.03.2021 ലെ ഉത്തരവിലൂടെ പിന്നാക്കമായി അംഗീകരിച്ച് ഛആഇ പട്ടികയിൽ ചേർത്തതോടുകൂടി കേരളത്തിലെ നാടാർ സമുദായം ഒന്നാകെ പിന്നാക്ക വിഭാഗമായി പരിഗണിക്കപ്പെടുന്നു. വിദ്യാഭ്യാസപരമായും, സാമൂഹികമായും, സാമ്പത്തികമായും കേരളത്തിലെ ഇതര പിന്നാക്കവിഭാഗങ്ങൾക്കൊപ്പമെത്താൻ നാടാർ സമുദായം ഇനിയും വളരെയേറെ മുന്നേറേണ്ടിയിരിക്കുന്നു. സർക്കാർ സർവ്വീസിൽ നാടാർ സമുദായത്തിന് അർഹമായ തോതിൽ പ്രാതിനിധ്യം ലഭിച്ചിട്ടില്ലെന്ന് അതു സംബന്ധിച്ചു പഠിക്കാൻ നിയോഗിച്ച ബഹു. ജസ്റ്റിസ് നരേന്ദ്രൻ കമ്മിഷൻ റിപ്പോർട്ടിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ആ കുറവു നികത്താനുള്ള പരിഹാര മാർക്ഷങ്ങളും ആ റിപ്പോർട്ടിൽ രേഖപ്പെടുത്തിയിരുന്നു. അനന്തര നടപടികളൊന്നും ഇതുവരേയും ഉണ്ടായിട്ടില്ല. ബഹു.ജസ്റ്റിസ് നരേന്ദ്രൻ കമ്മിഷൻ നാടാർ സമുദായത്തെ സംബന്ധിച്ചു അന്നു കണ്ടെത്തിയ കുറവുകൾക്കു പുറമെയാണ് 64 വർഷമായി സംവരണ പരിരക്ഷയ്ക്കു പുറത്തായിരുന്ന നാടാർ ക്രൈസ്തവർക്കു സംഭവിച്ച അവസര നഷ്ടം. യാതൊരു കാരണവും കൂടാതെ സംവരണപരിരക്ഷയിൽ നിന്ന് പുറത്താക്കപ്പെട്ട നാടാർ ക്രൈസ്തവർക്കു നഷ്ടപ്പെട്ട അവസരങ്ങൾ തിട്ടപ്പെടുത്താനും, അതു നികത്താനും പ്രത്യേക പാക്കേജിന് രൂപം നൽകണം. ഇപ്പോൾ ഛആഇ പട്ടികയിലെ സമുദായങ്ങളുടെ എണ്ണവും അംഗസംഖ്യയും വർദ്ധിച്ചിരിക്കുന്നു. അതിനനുസരിച്ച് ഛആഇ യ്ക്കുള്ള സംവരണതോത് വർദ്ധിപ്പിക്കുന്നതിനെക്കുറിച്ചും പുതിയ ഗവൺമെന്റ് ആലോചിക്കണം. സംവരണ പരിരക്ഷയ്ക്കു പുറത്തായിരുന്ന

നാടാർ ക്രൈസ്തവവിഭാഗത്തിലെ ആൺകുട്ടികൾ ബഹുഭൂരിപക്ഷവും ടടഘഇ, +2 തലം വരെയെത്തി പഠിപ്പു നിർത്തി കൂലിവേലയ്ക്കു പോയി നിത്യവൃത്തി നടത്തുന്ന പ്രവണത നിലനിൽക്കുന്നു. ഉന്നത വിദ്യാഭ്യാസ മേഖലയിലും യാതൊരു പരിഗണനയും കിട്ടാതെ തഴയപ്പെട്ട് ഭാവി നശിച്ച ആൺകുട്ടികളും പെൺകുട്ടികളുമായി അനേകായിരങ്ങൾ ഈ സമൂഹത്തിലുണ്ട്. ഈ യാഥാർത്ഥ്യം പുതിയ ഗവൺമെന്റ് ഉൾക്കൊള്ളണം. ഒരു നിശ്ചിത കാലഘട്ടത്തേക്ക് ഉന്നത വിദ്യാഭ്യാസ മേഖലയിൽ ഇപ്പോൾ ഛആഇ പട്ടികയിൽ ഉൾപ്പെടുത്തിയിരിക്കുന്ന നാടാർ ക്രൈസ്തവ വിഭാഗത്തിലെ അപേക്ഷകർക്ക് ഗ്രേസ് മാർക്ക് നൽകി കൂടുതൽ അവസരങ്ങൾ ലഭ്യമാക്കാനുള്ള നടപടിക്രമങ്ങൾ കൈക്കൊള്ളണമെന്നും ആവശ്യപ്പെടുന്നു.

**അശാസ്ത്രീയവും, ഭരണഘടനാ വിരുദ്ധമായ സംവരണഘടന**

ഇൻഡ്യൻ ഭരണഘടന 15(1) :- മതം, വർണ്ണം, ജാതി, ലിംഗം, ജനനസ്ഥലം അല്ലെങ്കിൽ അവയിൽ ഏതെങ്കിലും മാത്രം കണക്കാക്കി രാഷ്ട്രം യാതൊരു പൗരനോടും വിവേചനം കാണിക്കുവാൻ പാടുള്ളതല്ല.

ഭരണഘടന 16(2) :- രാഷ്ട്രത്തിന്റെ കീഴിലുള്ള ഏതെങ്കിലും ജീവനത്തേയോ ഉദ്യോഗത്തേയോ സംബന്ധിച്ച് മതം, വർക്ഷം, ജാതി, ലിംഗം, വംശം, ജനനസ്ഥലം, വാസസ്ഥലം എന്നിവയോ, അവയിൽ ഏതെങ്കിലുമോ മാത്രം അടിസ്ഥാനമാക്കിയ യാതൊരു പൗരനും, അയോഗ്യനാവുകയോ, വിവേചനത്തിന് വിധേയനാവുകയോ ചെയ്യുന്നതല്ല.

ഭരണഘടന നിർമ്മാതാക്കൾ ഖണ്ഡിതമായി രേഖപ്പെടുത്തിയ നിബന്ധനക്ക് നേരെ വിപരീതമായി ക്രമപ്പെടുത്തിയ സംവരണ ഘടനയാണ് ഇപ്പോൾ നിലനിൽക്കുന്നത്. സാമൂഹികമായും, സാമ്പത്തികമായും, വിദ്യാഭ്യാസപരമായും പിന്നാക്കം നിൽക്കുന്ന അവശതയനുഭവിക്കുന്ന സമുദായം അഥവാ ജാതികൾക്കാണ് സംവരണപരിരക്ഷ വിഭാവനം ചെയ്യുക. പ്രസ്തുത പരിരക്ഷ മേൽസൂചിപ്പിച്ച ഭരണഘടന തത്ത്വങ്ങൾ അടിസ്ഥാനമാക്കിയും ആർക്കും അവസരം നിഷേധിക്കരുത് എന്നുമാണ് ഭരണഘടന അനുശാസിക്കുന്നത്. ഇവിടെ 1950 ആഗസ്റ്റ് 10 ന് ക്രിസ്തുമതം സ്വീകരിച്ച ദളിത് വിഭാഗത്തിനുള്ള എല്ലാ പരിരക്ഷയും പിൻവലിച്ചു. ഹിന്ദുമതത്തിൽ നിലനിൽക്കുന്ന ദളിത് മക്കളെ മാത്രമേ ദളിതായി അംഗീകരിക്കുന്നുള്ളൂ. ഹിന്ദുമതത്തിലെ ജാതിയുള്ളു എന്നത് ഒരു വ്യാഖ്യാനം. ഇവിടെ നാം ശ്രദ്ധിക്കേണ്ട ഒരു കാര്യം ജനസമൂഹങ്ങളുടെ സാമൂഹിക സാമ്പത്തിക വിദ്യാഭ്യാസ നിലവാരത്തെ കുറിച്ച് പഠിച്ചും ശുപാർശകൾ നൽകാനും നിയോഗിച്ച 1955 ലെ ജി. കുമാരപിള്ള കമ്മിഷൻ, 1970 ലെ സന്താനം കമ്മിറ്റി, 1975 ലെ ചിദംബരം കമ്മിഷൻ, 1980 ലെ മണ്ഡൽ കമ്മിഷൻ ഇവയെല്ലാം വ്യക്തമായി സ്ഥാപിച്ചിട്ടുണ്ട്, ഭാരതത്തിൽ പ്രത്യേകിച്ച് തെക്കേ ഇൻഡ്യയിൽ ക്രിസ്തുമതം സ്വീകരിച്ച എല്ലാ ജാതികളിലും അതാതു ജാതിക്കുള്ളിലെ ഹൈന്ദവ സംസ്കാരവും, പാരമ്പര്യങ്ങളും, കീഴ്വഴക്കങ്ങളും പിന്നാക്കാവസ്ഥയും നിലനിൽക്കുന്നുണ്ട്. ഈ കണ്ടെത്തലുകളൊന്നും അധികാരത്തിലിരിക്കുന്ന ആരും മുഖവിലക്കെടുക്കുന്നില്ല. ഹിന്ദുമതം വിട്ട് മറ്റൊരു മതം സ്വീകരിച്ചാൽ മൗലിക അവകാശങ്ങളും ജന്മാവകാശവും, പൗരാവകാശങ്ങളും എല്ലാം നഷ്ടമാവുന്ന അവസ്ഥ.

കേരളത്തിലും സ്ഥിതി രൂക്ഷമാണ്. ഓരോ 10 കൊല്ലം കൂടുമ്പോഴും സമുദായങ്ങളുടെ സാമൂഹിക, സാമ്പത്തിക, വിദ്യാഭ്യാസ അവസ്ഥ പഠിച്ച് അതിന്റെ അടിസ്ഥാനത്തിൽ സംവരണ പരിരക്ഷ തത്ത്വം പുനഃക്രമീകരിക്കണമെന്നതാണ് വ്യവസ്ഥ. ഇവിടെ 1956 ന് ശേഷം ഇന്നേവരെ അങ്ങനെയൊരു പഠനം നടന്നിട്ടില്ല. ഭരണത്തിലും, രാഷ്ട്രീയത്തിലും സ്വാധീനമുള്ള വിഭാഗങ്ങൾ മെച്ചപ്പെട്ട ആനുകൂല്യങ്ങൾ സ്വായത്തമാക്കുന്നു. 14% സംവരണ പരിരക്ഷയുള്ള ഈഴവ സമുദായം, അത് ഹിന്ദുവായിരുന്നാലേയുള്ളൂ. ഈഴവ സമുദായാംഗം ലത്തീൻ കത്തോലിക്കാ സഭയിൽ പ്രവേശിച്ചാൽ, അയാൾ ലത്തീൻ കത്തോലിക്കനാണ്. അവിടെയുള്ള 4% സംവരണം ലഭിക്കും. മറ്റേതെങ്കിലും ക്രൈസ്തവവിഭാഗത്തിലായാൽ അയാൾ മുന്നാക്കക്കാരനാണ്. കാരണം അദ്ദേഹവും കുടുംബവും പിന്നെ അവരുടെ കുലത്തൊഴിൽ ചെയ്യുന്നില്ല, ഓലമേഞ്ഞ വീട്ടിൽ താമസിക്കുന്നില്ല, അവർ കച്ചവടക്കാരാണ്, കൃഷിക്കാരാണ് മുന്നാക്കക്കാരാണ്. ഇതെല്ലാം കിർത്താഡ്സിന്റെ പഠനത്തിന്റെ വെളിച്ചത്തിൽ പിന്നാക്ക കമ്മിഷൻ അംഗീകരിച്ച് ഗവൺമെന്റിന് സമർപ്പിച്ച് തീരുമാനമെടുത്തിട്ടുള്ള കാര്യമാണ്. അതേസമയം ഈഴവ ഹിന്ദു സമുദായ കുടുംബത്തിൽ 2 കഅട കാരോ, 2 കോളേജ് പ്രൊഫസറോ, 2 സെക്രട്ടറിയേറ്റ് ജീവനക്കാരോ ഉണ്ടെങ്കിലും ആ കുടുംബം പിന്നാക്കമാണ്. ലത്തീൻ കത്തോലിക്കാ സഭയിലെ ഈഴവ, നാടാർ, ഇനി നായർ സമുദായാംഗം ചേർന്നാലും ജാതി വയ്ക്കാതെ ഘഇ എന്നു മാത്രം കാണിച്ച് സർട്ടിഫിക്കറ്റ് കിട്ടും. തീരദേശത്തെ മീൻപിടുത്ത സഹോദരങ്ങൾക്ക് അവകാശപ്പെട്ട 4% സംവരണ പരിരക്ഷ സ്വായത്തമാക്കുകയും ചെയ്യും. എന്നാൽ ലത്തീൻ സഭയിൽ തന്നെ തലമുറകളായി ചേർന്നു നിൽക്കുന്ന ദളിത് സഹോദരങ്ങൾക്ക് ഘഇ സംവരണം ലഭിക്കുകയുമില്ല.

നാടാർ സമുദായത്തിന്റെ സ്ഥിതിയും ഇതുതന്നെ. 4% സംവരണ പരിരക്ഷ അനുഭവിക്കുന്ന ഘഇ സഭാംഗവും 1% സംവരണം അനുഭവിക്കുന്ന ഹിന്ദു വിശ്വാസിയും 1% പ്രത്യേകം സംവരണ പരിരക്ഷഅനുഭവിക്കുന്ന ടകഡഇ സഭാംഗവും എല്ലാം ഒരപ്പന്റെയും ഒരമ്മയുടെയും മക്കളായി ഒരു വീട്ടിൽ തന്നെയുണ്ട്. ഈ 3 പട്ടികയിലും പെടാത്ത മറ്റു മക്കൾ ആ വീട്ടിലുണ്ടെങ്കിൽ ഇതാ ഇപ്പോൾ ഛആഇ യിലേക്കും പ്രവേശിക്കുന്നു. ഇനി അമ്പലത്തിലും പള്ളിയിലും പോകാത്ത ഒരാൾ ആ കുടുംബത്തിൽ ഉണ്ടെങ്കിൽ അയാൾക്ക് ഏതു സംവരണം കൊടുക്കും.

വായനക്കാരും, പൊതുസമൂഹവും ഗവൺമെന്റും വിലയിരുത്തുക. ഈ സംവരണഘടന ഇൻഡ്യൻ ഭരണഘടന അനുസരിച്ചാണോ? ശാസ്ത്രീയമാണോ? നീതിയുക്തമാണോ?

മേൽസൂചിപ്പിച്ച കാര്യങ്ങൾ പുതിയ ഗവൺമെന്റിന്റെ സജീവ പരിഗണനയ്ക്കായി സമർപ്പിക്കുന്നു.

# വത്തിക്കാനിലെ വി. പത്രോസിന്റെ ബസിലിക്ക




റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ

രണ്ടു സഹസ്രാബ്ദങ്ങളുടെ അണ മുറിയാത്ത ക്രിസ്തീയ ചരിത്രസ്പന്ദനം തുടിക്കുന്ന വിശുദ്ധ ഭൂമിയിലാണ് വത്തിക്കാനിലെ വി. പത്രോസിന്റെ ദേവാലയം നിലനിൽക്കുന്നത്. ഇവിടുത്തെ കുന്നിൻ ചരുവിലെ മണ്ണിൽ അലിഞ്ഞില്ലാതായ പത്രോസെന്ന ധാന്യമണിയിൽ നിന്നും പൊട്ടിമുളച്ച ചെടി പുറപ്പെടുവിച്ച ക്രിസ്തീയ വിശ്വാസത്തിന്റെ സത്ഫലങ്ങൾ രണ്ടായിരം സംവത്സരങ്ങളായി നമ്മെ വിശ്വാസത്തിൽ പരിപോഷിപ്പിക്കുന്നു. റോമെന്ന 'നിത്യനഗര'ത്തിന്റെ രംഗപീഠങ്ങളിൽ അരങ്ങേറിയ നിരവധി നടനങ്ങൾക്ക് നിശബ്ദ സാക്ഷിയായി അന്നും ഇന്നും ടൈബർ നദി ശാന്തമായൊഴുകുന്നു. ഇതിന്റെ തീരത്തോട് ചേർന്ന് ശിരസ്സുയർത്തി നിൽക്കുന്ന ഇവിടുത്തെ ആലയത്തിനുള്ളിൽ അപ്പസ്തോല സംഘതലവൻ ഉൾപ്പെടെയുള്ള ആദ്യകാല മാർപ്പാപ്പാമാരുടെ ഭൗതീക ശരീരം അന്ത്യവിശ്രമം കൊള്ളുന്നു. നിത്യജീവന്റെ പുസ്തകത്തിൽ പേരെഴുതി ചേർക്കപ്പെട്ട നമുക്കറിയുന്നതും അറിയാത്തതുമായ അനേകം രക്തസാക്ഷികളുടെ ചുടുനിണം വീണു കുതിർന്ന മണ്ണിൽ നിന്നും പുണ്യത്തിന്റെ അംശങ്ങൾ അരിച്ചെടുക്കാനായി അനുദിനം അനേകായിരങ്ങളാണ് ഇവിടെയെത്തുന്നത്. അന്നത്തെ റോമൻ നഗരത്തിന് പുറത്തായിരുന്ന ചുടുകാട് ഇന്ന് റോമിന്റെ മാത്രമല്ല ലോകത്തിന്റെ തന്നെ ആത്മീയ അഭയസ്ഥാനവും വിശ്വാസ വെളിച്ചം പ്രസരിപ്പിക്കുന്ന ക്രിസ്തീയ സങ്കേതവുമാണ്. സഭയുടെ പ്രധാന തീർത്ഥാടന കേന്ദ്രങ്ങളിലൊന്നായ വി. പത്രോസിന്റെ ബസിലിക്കയെക്കുറിച്ചുള്ള ഒരു വിവരണമാണ് ഈ ലേഖനം.

വി. പത്രോസിന്റെ ദേവാലയ ചരിത്രം പഠിക്കുന്നതിന് അത് സ്ഥിതി ചെയ്യുന്ന വത്തിക്കാൻ പ്രദേശത്തെക്കുറിച്ചുള്ള ഒരു പ്രാഥമിക അറിവ് ഉണ്ടായിരിക്കേണ്ടതാണ്. ഇന്ന് വത്തിക്കാൻ ലോകം മുഴുവൻ അറിയപ്പെടുന്നത് ആഗോള കത്തോലിക്കാ സഭയുടെ ആസ്ഥാനം എന്ന നിലയിലാണ്. "എല്ലാ വഴികളും എത്തിച്ചേരുന്ന" പൗരാണിക നഗരമായ റോം ഏഴു കുന്നുകളിലാണ് പണിതുയർത്തിയിരിക്കുന്നത്. അവന്റീൻ, ചേലിയൻ,

കാപ്പിത്തോളിൻ, എസ്കുലീൻ, പാല ട്ടൈൻ, ക്വീരിനൽ, വിമിനാൽ എന്നിവ യാണ് ആ കുന്നുകൾ. ഇന്നത്തെ പ്രസിദ്ധമായ വത്തിക്കാൻ കുന്ന് അന്ന ത്തെ റോമൻ നഗരത്തിന് പുറത്താ യിരുന്നു സ്ഥിതി ചെയ്തിരുന്നത്.

മാർപ്പാപ്പയുടെ അധികാരങ്ങളുമായി ബന്ധപ്പെടുത്തി “തിരുസിംഹാസനവും” (Holy See), വത്തിക്കാൻ ഭരണ സംവിധാ നവും ഉണ്ട്. ഇതിൽ തിരുസിംഹാസന മെന്നത് രണ്ടായിരം വർഷമായി നില നിൽക്കുന്ന സംവിധാനവും വത്തി ക്കാൻ എന്നത് 1929-ലെ ലാറ്ററൻ ഉട മ്പടിയിലൂടെ രൂപപ്പെട്ട രാജ്യവുമാണ്. ഇറ്റലിയെന്ന രാജ്യത്തിന്റെ തലസ്ഥാന മായ റോമിനുള്ളിൽ സ്ഥിതിചെയ്യുന്ന ലോകത്തിലെ ഏറ്റം ചെറിയ രാജ്യം കൂടിയാണ് വത്തിക്കാൻ സിറ്റി സ്റ്റേറ്റ്. പലപ്പോഴും ഇത് രണ്ടും ഒന്നാണെന്ന ചിന്ത സഭാകാര്യങ്ങളിൽ അറിവുള്ളവർ പോലും വച്ച് പുലർത്താറുണ്ട്.

മഹാനായ കോൺസ്റ്റന്റൈൻ ചക്ര വർത്തി തന്റെ സാമ്രാജ്യ തലസ്ഥാനം റോമിൽ നിന്ന് ബൈസാന്റിയത്തിലേക്ക് ക്രിസ്തുവർഷം 330-ൽ മാറ്റുകയും അതിനെ കോൺസ്റ്റാന്റിനോപ്പിൾ എന്ന് പുനർനാമകരണം ചെയ്യുകയും ചെയ്തു (ഇന്നത്തെ ഈസ്റ്റാംബൂൾ). അധികം താമസിയാതെ പൗരസ്ത്യ റോമൻ സാമ്രാജ്യത്തിന് പാശ്ചാത്യ പ്രദേശങ്ങ ളിലുള്ള സ്വാധീനം ഇല്ലാതാവുകയും അവിടെയുണ്ടായ രാഷ്ട്രീയ നേതൃത്വ ശൂന്യത പരിഹരിക്കുന്നതിനുള്ള ഉത്തര വാദിത്വം അതുവരെ ആത്മീയ കാര്യ ങ്ങൾ മാത്രം ശ്രദ്ധിച്ചിരുന്ന മാർപ്പാപ്പ മാരിൽ എത്തിച്ചേരുകയും ചെയ്തു. ഒരു സഹസ്രാബ്ദത്തിലധികം നീണ്ടു നിന്ന ഈ സംവിധാനം പൂർണ്ണമായും ഇല്ലാതാകുന്നത് മുകളിൽപ്പറഞ്ഞ ലാറ്ററൻ ഉടമ്പടിയോട് കൂടിയാണ്.

വിക്ടർ ഇമ്മാനുവേൽ മൂന്നാമൻ രാജാവും പീയൂസ് ഒൻപതാം മാർപ്പാപ്പയും റോമിലെ ലാറ്ററൻ ബസിലിക്കയിൽ വച്ച് ക്രിസ്തുവർഷം 1929 ഫെബ്രുവരി 11-ന് ഒപ്പു വച്ച് ജൂൺ 7-ന് ഇറ്റാലിയൻ പാർലമെന്റ് അംഗീ കരിച്ച ഉടമ്പടിയാണിത്. അതിൻപ്രകാരം ഇന്നത്തെ വത്തിക്കാൻ പ്രദേശം ഇറ്റലിക്കുള്ളിലുള്ള ഒരു സ്വതന്ത്ര രാജ്യമായി മാറുകയായിരുന്നു. 121 ഏക്കർ സ്ഥലത്തു 825 പൗരമാർ മാത്രമുള്ള ഒരു ചെറിയ രാജ്യമാണിത്.



ഈ രാജ്യത്തലവൻ തിരുസിംഹാ സനത്തിന്റെ ചുമതലയുള്ള മാർപ്പാപ്പ തന്നെയാണ്. അതുപോലെതന്നെ മാർപ്പാപ്പയുടെയും ആഗോള കത്തോ ലിക്കാ സഭയുടെയും ആസ്ഥാനം കൂടിയാണ് വത്തിക്കാൻ. ഈ രാജ്യ ത്തിനുള്ളിലുള്ള മൂന്ന് സുപ്രധാന ഇടങ്ങളാണ് വി. പത്രോസിന്റെ ബസി ലിക്കയും സിസ്റ്റീൻ ചാപ്പലും വത്തി ക്കാൻ മ്യൂസിയവും.

ലോകത്തിലെ ഏറ്റം ബൃഹത്താ യതും ചരിത്രപ്രാധാന്യമുള്ളതും മനോ ഹാരിത നിറഞ്ഞതുമായ ദേവാലങ്ങളി ലൊന്നാണ് വി. പത്രോസിന്റെ ബസിലിക്ക. ഈ ബസിലിക്കയിലുള്ള ക്രിസ്തീയ വിശ്വാസികളുടെ അഭിനിവേശത്തിന്റെ അടിസ്ഥാനം അപ്പസ്തോല തലവനായ വി. പത്രോസിന്റെ അസ്ഥികൾ ഇവിടെ ഉറങ്ങുന്നുവെന്നതാണ്. അദ്ദേഹത്തിന്റെ കല്ലറയ്ക്ക് മുകളിലായിട്ടാണ് ഈ ബസിലിക്കയുടെ പ്രധാന അൾത്താര നിർമ്മിച്ചിരിക്കുന്നത്. മാത്രമല്ല ഏക ദേശം തൊണ്ണൂറിലധികം മാർപ്പാപ്പാ മാരെയും ചില പുരാതന രക്തസാക്ഷി കളെയും അടക്കിയിരിക്കുന്ന സ്ഥലം കൂടിയാണ് ഇത്.

വി.പത്രോസിന്റെ ജീവചരിത്രം ക്രിസ്തീയ വിശ്വാസികൾക്ക് സുപരി ചിതമാണ്. അപ്പസ്തോല സംഘത്ത ലവനും അന്ത്യോഖ്യയിലെയും റോമി ലെയും സഭാസ്ഥാപകനും ആദ്യ മാർ പ്പാപ്പയുമായ പത്രോസ് ഗലീലയിലെ ബത്സയ്ദായിൽ നിന്നുള്ള യോനാ യുടെ മകനാണ്. സഹോദരൻ അന്ത്ര യോസുമൊത്ത് ഗലീലക്കടലിൽ വല വീശിക്കൊണ്ടിരിക്കുമ്പോഴാണ് “എന്നെ അനുഗമിക്കുക ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കാം:” (മത്താ. 4:19) എന്ന വിളി യേശുവിൽ നിന്നും ലഭിക്കുന്നത്. ഹീബ്രു ഭാഷയിൽ അദ്ദേഹത്തിന്റെ പേര് ശിമയോൻ എന്നായിരുന്നു. ‘പാറ’ എന്നർത്ഥം വരുന്ന ‘കേപ്പാ’ എന്ന അറമായ നാമം യേശു പിന്നീട് പത്രോസിന് നൽകുന്നു. കേപ്പാ എന്ന വാക്കിന്റ ഗ്രീക്ക് പദമാണ് പത്രോസ്.

ആദ്യം വിളിച്ച പത്രോസിനെ (മത്താ. 4:1819) യേശുക്രിസ്തു തന്നെ യാണ് അപ്പസ്തോല തലവനായി നിയമിക്കുന്നത് (മത്താ. 16:18). വീഴ്ച കൾ ഭവിച്ചുവെങ്കിലും ക്രിസ്തുവിന് വേണ്ടി ജീവൻ സമർപ്പിക്കുന്നതിന്റെ ഉദാത്ത മാതൃകയായാണ് പത്രോസ് ചരിത്രത്തിൽ അറിയപ്പെടുന്നത്. പത്രോ സിന്റെ പ്രാമുഖ്യത്തോടുള്ള ബഹുമാന ത്തിന്റെ മറ്റൊരു ഉദാഹരണമാണ് ചരിത്രത്തിൽ ഒരു മാർപ്പാപ്പയും പത്രോസ് എന്ന പേര് സ്വീകരിക്കുന്നില്ല



എന്നത്. (ജോൺ ഇരുപത്തൊന്നാമനും സേർജിയൂസ് നാലാമനും തിരഞ്ഞെടുക്കപ്പെടുന്നതിന് മുൻപ് ഈ പേരുണ്ടായിരുന്നു).

അന്ത്യോഖ്യയിൽ നിന്ന് കോറിന്തോസ് വഴി റോമിലെത്തി സുവിശേഷം പ്രസംഗിക്കുന്ന പത്രോസ് നീറോ ചക്രവർത്തിയുടെ ഭരണകാലത്തു ക്രിസ്തുവർഷം 64-ൽ തലകീഴായി കുരിശുമരണം വരിക്കുന്നു. ഇത് റോമിലെ നീറോയുടെ കാലത്തെ പ്രസിദ്ധമായ തീപിടുത്തത്തിന് ശേഷമാണ്. രണ്ടാം നൂറ്റാണ്ടിലെ അലക്സാണ്ഡ്രിയയിൽ നിന്നുള്ള ദൈവശാസ്ത്രജ്ഞനായിരുന്ന ഒരിജന്റെ വിവരണത്തിൽ നിന്നാണ് വി. പത്രോസ് ശ്ലീഹ തലകീഴായി ക്രൂശിക്കപ്പെട്ടു എന്ന അറിവ് നമുക്ക് ലഭിച്ചിരിക്കുന്നത്. അതിന്റെ കാരണമായി പറയപ്പെടുന്നത് തന്റെ ഗുരുവിനെപ്പോലെ മരിക്കാൻ ഞാൻ യോഗ്യനല്ല എന്ന പത്രോസിന്റെ ചിന്തയായിരുന്നു. ഇന്നത്തെ വി. പത്രോസിന്റെ ബസിലിക്കയിലെ സാക്രിസ്റ്റിയുടെ ഭാഗത്താണ് ഈ ക്രൂശാരോഹണം നടന്നത്. ഇത് ശരിയാണെങ്കിൽ പത്രോസിന്റെ ചത്വരത്തിൽ (St. Peter's Square) നിൽക്കുന്ന ഭീമാകാരമായ കൽത്തൂണ് (obelisk) അതിന് സാക്ഷിയാണ്.

വത്തിക്കാൻ ചത്വരത്തിലുള്ള നാലായിരം വർഷത്തോളം പഴക്കമുള്ള ഇരുപത്തഞ്ചര മീറ്റർ നീളമുള്ള ഭീമാകാരമായ ഈ കൽത്തൂണ് ക്രിസ്തുവർഷം 37-ൽ കലിഗുള ചക്രവർത്തി ഈജിപ്തിൽ നിന്നും കൊണ്ട് വന്ന് ഇവിടെ സ്ഥാപിച്ചതാണ്. നീറോ ചക്രവർത്തിയുടെ കാലത്ത് ഇവിടം സർക്കസ് നടത്താനായി ഉപയോഗിച്ചിരുന്ന റോമിലെ പ്രശസ്തമായ കളിസ്ഥലങ്ങളിലൊന്നായിരുന്നു. ആയിരത്തഞ്ഞൂറു വർഷത്തോളം ഇന്നത്തെ ബസിലിക്കയുടെ സാക്രിസ്റ്റിയുടെ ഭാഗത്തായിരുന്ന ഈ കൽത്തൂണ് 1585-ൽ സിക്സ്റ്റസ് ആറാമൻ മാർപ്പാപ്പയുടെ നിർദേശാനുസരണം ഒരു വർഷമെടുത്താണ് പത്രോസിന്റെ ചത്വരത്തിന്റെ മധ്യത്തിലായി പ്രതിഷ്ഠിച്ചത്.

അന്ന് ഈ പ്രദേശം റോമൻ നഗരത്തിന് പുറത്തായിരുന്നതിനാൽ ഇവിടെയുള്ള കുന്നിൻ ചരുവിൽ പത്രോസിനെ ക്രിസ്തീയ സമൂഹം



സംസ്കരിക്കുകയും ചെയ്തു. പിന്നീട് ക്രിസ്ത്യാനികൾ ഇവിടെ ചെറിയൊരു സ്മാരകം നിർമ്മിക്കുകയും ഇവിടെ വന്നു പ്രാർത്ഥിക്കുകയും ചെയ്തിരുന്നു. അതുപോലെ ഇന്ന് വത്തിക്കാൻ നഗരം സ്ഥിതി ചെയ്യുന്ന സ്ഥലത്ത് അന്ന് മുതലേ ഒരു സെമിത്തേരി ഉണ്ടായിരുന്നു. (വത്തിക്കാനുള്ളിൽ നിലനിന്ന ഒരു പഴയ സെമിത്തേരി ഇന്നും ഉപയോഗത്തിലുണ്ട്).

കൊടിയ പീഢനത്തിന്റെ മുറിപ്പാടുകൾ ഏറ്റുവാങ്ങിയ സഭാഗാത്രം സ്വാതന്ത്ര്യത്തിന്റെ ജീവവായു ശ്വസിക്കാൻ ആരംഭിച്ചത് ക്രിസ്തുവർഷം 313-ലെ കോൺസ്റ്റന്റൈൻ ചക്രവർത്തിയുടെ മിലാൻ വിളംബരത്തോടെയാണ്. പിന്നീട് 380-ലെ തെസ്സലോനിക്ക വിളംബരത്തോടുകൂടിയാണ് നിഖ്യാ വിശ്വാസം അനുവർത്തിക്കുന്ന ക്രിസ്തീയ വിഭാഗം റോമൻ സാമ്രാജ്യത്തിലെ ഔദ്യോഗിക മതമായി മാറുന്നത്.

കോൺസ്റ്റന്റൈൻ ചക്രവർത്തിയുടെ ആജ്ഞാനുസരണം ക്രിസ്തുവർഷം 318-നും 322-നും ഇടയ്ക്ക് നിർമ്മാണം ആരംഭിച്ച പത്രോസിന്റെ നാമത്തിലുള്ള ദേവാലയം നാല്പത് വർഷം കൊണ്ട് പൂർത്തീകരിച്ചു. ഇപ്പോഴുള്ള ദേവാലയം നിർമ്മിക്കുന്നതിന് മുൻപുള്ള പത്രണ്ട് നൂറ്റാണ്ടുകൾ കോൺസ്റ്റന്റൈൻ പണികഴിപ്പിച്ച പത്രോസിന്റെ ഒന്നാം ദേവാലയം അവിടെ നിലനിന്നു. ഇതിന്റെ നിർമ്മാണത്തിന് അന്ന് മാതൃകയായി സ്വീകരിച്ചത് സോളമൻ രാജാവ് നിർമ്മിച്ച ജറുസലേം ദേവാലയത്തിന്റേതായിരുന്നു (1 രാജാ. 6). പത്രോസിന്റെ കല്ലറയ്ക്ക് മുകളിൽ ദേവാലയം നിർമിക്കാനുള്ള തീരുമാനം കുന്നിൻ ചരിവിലുള്ള സ്ഥലത്തിന്റെ പ്രത്യേകതകൾ കാരണം രൂപകല്പന ചെയ്യുന്നതിൽ വലിയ വെല്ലുവിളികൾ ഉയർത്തി. നാലായിരത്തോളം വിശ്വാസികളെ ഉൾക്കൊള്ളാവുന്ന ഈ പള്ളിയുടെ നിർമ്മാണത്തിന് റോമിലെ അന്നത്തെ പല അമ്പലങ്ങളിലെയും അമൂല്യങ്ങളായ കല്ലുകളും മറ്റും ഉപയോഗിച്ചു. കോൺസ്റ്റന്റൈൻ വിശുദ്ധ നാട്ടിൽ നിന്നും കൊണ്ടുവന്ന സോളമന്റെ ദേവാലയത്തിൽ ഉപയോഗത്തിലായിരുന്ന തൂണുകൾ പത്രോസിന്റെ ബസിലിക്കായുടെ അൾത്താരയ്ക്ക് ചുറ്റുമായി ഉപയോഗിച്ചു എന്ന് പറയപ്പെടുന്നു. ഈ തൂണുകൾ നിലനിർ



ത്തിക്കൊണ്ടാണ് ഇന്ന് കാണുന്ന അൾത്താരയുടെ രൂപകൽപന ലോറെൻസോ ബെർണിനി പതിനാറാം നൂറ്റാണ്ടിൽ നിർവഹിച്ചിരിക്കുന്നത്. പല മാർപ്പാപ്പാമാരുടെയും സ്ഥാനാരോഹണവും കൂടാതെ ക്രിസ്തുവർഷം 800-ൽ വിശുദ്ധ റോമൻ സാമ്രാജ്യ ചക്രവർത്തിയായി ഷാർലമെയ്ന്റെ സ്ഥാനാരോഹണവും ഇവിടെയാണ് അരങ്ങേറിയത്. പിന്നീട് ക്രിസ്തു വർഷം 846-ൽ റോം ആക്രമിച്ച മുസ്ലിം സാരസീൻ പട്ടാളക്കാർ ഈ ദേവാലയം അശുദ്ധമാക്കുകയും, വിലപിടിച്ച വസ്തുക്കൾ കൊള്ളയടിക്കുകയും ചെയ്തു.

ഇന്നത്തെ പത്രോസിന്റെ ദേവാലയത്തിന്റെ നിർമ്മാണ കഥ ആരംഭിക്കുന്നത് 1309 മുതൽ 67 വർഷക്കാലം നീണ്ടുനിന്ന ആവിഞ്ഞോൺ പേപ്പസിയോടുകൂടിയാണ്. "മാർപ്പാപ്പാമാരുടെ ബാബിലോണിയൻ പ്രവാസം" എന്നറിയപ്പെടുന്ന ഇക്കാലത്തു ഫ്രഞ്ച് രാജാക്കന്മാരുടെ പ്രേരണയാൽ ഏഴ് മാർപ്പാപ്പമാർ ഫ്രാൻസിലെ ആവിഞ്ഞോൺ നഗരത്തിൽ വസിച്ചുകൊണ്ട് സഭാഭരണം നിർവഹിച്ചു. ഗ്രിഗറി പതിനൊന്നാമൻ മാർപ്പാപ്പ 1376-ൽ റോമിലേക്ക് തന്റെ ആസ്ഥാനം മാറ്റുമ്പോഴേക്കും ആവശ്യമായ പരിചരണത്തിന്റെ അഭാവത്തിൽ വി. പത്രോസിന്റെ ബസിലിക്കയ്ക്ക് കാര്യമായ തകരാറുകൾ സംഭവിച്ചിരുന്നു.

നിക്കോളാസ് അഞ്ചാമൻ മാർപ്പാപ്പ (1447-55) പഴയ ബസിലിക്ക പുതുക്കിപ്പണിയാനുള്ള ശ്രമങ്ങൾ ആരംഭിച്ചു. എന്നാൽ അന്നത്തെ രാഷ്ട്രീയ മതപരമായ സാഹചര്യത്തിൽ ബസിലിക്കയുടെ പുനർ നിർമ്മാണം നീണ്ടുപോവുകയാണുണ്ടായത്. അവസാനം ജൂലിയോസ് രണ്ടാമൻ മാർപ്പാപ്പ 1506-ൽ പഴയ പള്ളി പൂർണ്ണമായും പൊളിച്ചു പുതിയത് നിർമ്മിക്കാൻ തീരുമാനിച്ചത് പലർക്കും ആശ്ചര്യം ജനിപ്പിക്കുന്നതായിരുന്നു. ഒന്നാം ദേവാലയത്തിന്റെ അൾത്താരയും ചില കലാസൃഷ്ടികളും മാത്രമേ ഇന്ന് പുതിയ ബസിലിക്കയിൽ അവശേഷിക്കുന്നുള്ളൂ. ബസിലിക്കയുടെ പുനർ നിർമ്മാണത്തിനായി അവിടെയുണ്ടായിരുന്ന മാർപ്പാപ്പാമാർ ഉൾപ്പെടെയുള്ളവരുടെ കല്ലറകൾ ഇല്ലാതാക്കിയതിന്റെ രോഷം പ്രകടിപ്പിക്കാനായി അന്നത്തെ പ്രധാന ശില്പിയായ ഡോണാത്തോ ബ്രമാന്തേയെ ഇറ്റലിക്കാർ "മായെസ്ത്രോ റൂയിനാത്തെ" (നശീകരണത്തിന്റെ മാസ്റ്റർ) എന്ന ചെല്ലപ്പേരിൽ വിളിച്ചിരുന്നു. അടുത്ത 120 വർഷത്തേയ്ക്ക് പിന്നീട് വന്ന ഇരുപതോളം മാർപ്പാപ്പമാർ ഇതിന്റെ പുനർ നിർമ്മാണത്തിന് നേതൃത്വം വഹിച്ചു.

ഇതിന്റെ നിർമ്മാണത്തിനായി പണം ശേഖരിക്കുന്നതിന് അനുവർത്തിച്ച ചില മാർഗ്ഗങ്ങൾ വലിയ വിമർശനങ്ങൾക്ക് ഇടയാക്കുകയും ജർമ്മൻ ഡൊമിനിക്കൻ വൈദികനായിരുന്ന ജൊഹാൻ തേത്സെലിന്റെ ദണ്ഡവിമോചനകളെക്കുറിച്ചുള്ള പ്രസംഗങ്ങൾ അക്കാലത്തു തന്നെ വലിയ പ്രശ്നങ്ങൾ സൃഷ്ടിക്കുകയും ചെയ്തു. ദണ്ഡവിമോചനം വാഗ്ദാനം ചെയ്തു പണം ശേഖരിക്കുന്നതുൾപ്പെടെയുള്ള അന്നത്തെ ചില ആചാരങ്ങൾക്കെതിരെയുള്ള മാർട്ടിൻ ലൂഥറിന്റെ പടപ്പുറപ്പാടാണ് പിന്നീടുണ്ടായ പ്രോട്ടസ്റ്റന്റ് നവീകരണത്തിന് വഴി മരുന്നിട്ടത്.

**പത്രോസിന്റെ ബസിലിക്കയുമായി ബന്ധപ്പെട്ടു അത്യാവശ്യം അറിഞ്ഞിരിക്കേണ്ട ചില വിവരങ്ങൾ ചുവടെ കൊടുക്കുന്നു.**

ബർമാന്തേ എന്ന പ്രശസ്ത ശില്പിയെയാണ് പുതിയ ബസിലിക്കായുടെ നിർമ്മാണ ചുമതല ജൂലിയോസ് രണ്ടാമൻ മാർപ്പാപ്പ ഏൽപ്പിച്ചത്. ഒരു ഗ്രീക്ക് കുരിശിന്റെ മാതൃകയിൽ വലിയ താഴികക്കുടങ്ങളും ഒക്കെയായി വളരെ ബൃഹത്തായ ഒരു ദേവാലയം ആണ് അദ്ദേഹം വിഭാവനം ചെയ്തത്. പിന്നീട് പ്രധാന ശില്പികളായി ചുമതലയേറ്റ റഫായേലും മൈക്കലാഞ്ചലോയും കെട്ടിടത്തിന്റെ രൂപരേഖയിൽ കാതലായ മാറ്റങ്ങൾ വരുത്തിയിട്ടുണ്ട്. ഇവരെക്കൂടാതെ ഇറ്റലിയെ അക്കാലത്തെ ഏറ്റം പ്രശസ്തരായ കലാകാരന്മാരാണ് ഇതിന്റെ നിർമ്മാണത്തിൽ സഹകാരികളായത്. ജൂലിയോസ് മാർപ്പാപ്പയും മൈക്കലാഞ്ചലോയും തമ്മിൽ പലപ്പോഴും ആശയപരമായ അഭിപ്രായവ്യത്യാസങ്ങൾ ഉടലെടുത്തെങ്കിലും അതൊക്കെ അവസാനം പത്രോസിന്റെ ബസിലിക്കയുടെ കലാപരമായ ഭംഗി അമൂല്യമാക്കു ന്നതിലാണ് അവസാനിച്ചത്. ഇപ്പോഴത്തെ ദേവാലയത്തിന്റെ പണി ആരംഭിക്കുന്നത് 1506 ഏപ്രിൽ 18-നും പൂർത്തിയാക്കുന്നത് 1626 നവംബർ 18 നുമാണ്.

പത്രോസിന്റെ ബസിലിക്കയുടെ അൾത്താര ഭാഗങ്ങൾ രൂപകല്പന ചെയ്തിരിക്കുന്നത് ലോറെൻസോ ബെർണീനി ആണ്. ഈ ബൃഹത്തായ രൂപശില്പം പത്രോസിന്റെ കല്ലറയ്ക്ക് മുകളിലും ബസിലിക്കയുടെ മകുടത്തിന്റെ താഴെ ദേവാലയ മധ്യത്തിലുമാണ് സ്ഥിതി ചെയ്യുന്നത്. ഇറ്റാലിയൻ ഭാഷയിൽ "ബാൾഡച്ചീനോ" എന്ന് വിളിക്കപ്പെടുന്ന ഈ ചട്ടക്കൂടിന്റെ പവിത്രത വെളിവാക്കുന്നതാണ് സോളമന്റെ ദേവാലയത്തിൽ നിന്നും കൊണ്ടുവന്നുവെന്ന് പറയപ്പെടുന്ന തൂണുകളുടെ ഉപയോഗം. ബൃഹത്തായ ഈ

ദേവാലയത്തിൽ ഹ്രസ്വമായി കാണപ്പെടുന്ന "ബാൾഡച്ചീനോ" തൂണുകൾ 20 മീറ്റർ പൊക്കമുള്ളവയാണ്.



ബസിലിക്കയിലെ വലിയ ആകർഷണങ്ങളിൽ ഒന്നാണ് പത്രോസിന്റെ സിംഹാസനം. അപ്പോസ്തോല തലവനെന്ന സ്ഥാനത്തിന്റെ അടയാളമാണ് ഇത്. കോൺസ്റ്റന്റിന്റെ ഒന്നാം ബസിലിക്കയിൽ ഉണ്ടായിരുന്ന ഈ പീഠം ആദിമ നൂറ്റാണ്ടുകളിൽ നിർമ്മിച്ചതാണെന്ന് വിശ്വസിക്കപ്പെടുന്നു. ജോൺ എട്ടാമൻ മാർപ്പാപ്പയ്ക്ക് ക്രിസ്തുവർഷം 875-ൽ ചാൾസ് ദി ബാൾഡ് ചക്രവർത്തി സമ്മാനിച്ച കസേരയാണിത്. ഈ പീഠത്തിന് ചുറ്റിലുമുള്ള അതിന്റെ രൂപകല്പന നിർവഹിച്ചിരിക്കുന്നത് പ്രശസ്ത കലാകാരനായ ലോറെൻസോ ബെർണിനി ആണ്. അദ്ദേഹത്തിന്റെ മനോഹരമായ രൂപകല്പനയിൽ ഈ പീഠം താങ്ങി നിർത്തുന്നത് പാശ്ചാത്യ-പൗരസ്ത്യ വേദപാരംഗതന്മാരായ വി. അംബ്രോസും വി. അഗസ്തീനോസും വി. ജോൺ ക്രിസോസ്റ്റോമും വി. അത്തനേഷ്യസുമാണ്. ബസിലിക്കയുടെ പ്രധാന അൾത്താരയുടെ പിന്നിലുള്ള ഭിത്തിയിലാണ് ഇത് സ്ഥാപിച്ചിരിക്കുന്നത്. ഇതിന് മുകളിലായി പരിശുദ്ധാത്മാവിനെ സൂചിപ്പിക്കുന്ന പ്രാവിന്റെ രൂപവും കൂടാതെ ദൈവീക വെളിച്ചം മാർപ്പാപ്പയുടെ അപ്പസ്തോലിക പ്രബോധനകളെ പ്രചോദിപ്പിക്കുന്നതിന്റെ അടയാളമായി പ്രകാശരശ്മികൾ ഇതിലേക്ക് പതിക്കുന്നതായും ചിത്രീകരിച്ചിരിക്കുന്നു. 2012-ൽ ഒരു പ്രസംഗത്തിൽ ബെനഡിക്ട് പതിനാറാമൻ മാർപ്പാപ്പ ഈ പീഠത്തിന്റെ അർത്ഥം വെളിവാക്കാനായി ഇപ്രകാരം പറഞ്ഞു: "ഇത് പത്രോസിന്റെയും, പിൻഗാമികളുടെയും ക്രിസ്തുവിന്റെ ആടുകളെ വിശ്വാസ ഐക്യത്തിലും കാരുണ്യത്തിലും പരിപാലിക്കാനുള്ള പ്രത്യേക ദൗത്യത്തിന്റെ അടയാളമാണ്". ഫെബ്രുവരി 22-ന് വി. പത്രോസിന്റെ സിംഹാസനതിരുന്നാൾ സഭ ആഘോഷിക്കുന്നു.

ബസിലിക്കായുടെ ഉള്ളിലുള്ള വെങ്കലത്തിൽ നിർമ്മിച്ച പത്രോസിന്റെ കറുത്ത രൂപം വളരെ പ്രസിദ്ധമാണ്. അർനോൾഫോ ഡി കാമ്പിയോ (1245-1302) എന്ന പ്രശസ്ത ശില്പിയാണ് ഇത് നിർമ്മിച്ചിരിക്കുന്നത്. മധ്യകാല യുഗത്തിൽ തീർത്ഥാടകരായി ഇവിടെ എത്തിയിരുന്ന വിശ്വാസികൾ ഈ രൂപത്തിന്റെ കാലിൽ തൊടുകയോ, ചുംബിക്കുകയോ ചെയ്യുന്ന പാരമ്പര്യം ഉണ്ടായിരുന്നു. അങ്ങനെ ഈ രൂപത്തിന്റെ കാൽപ്പാദം തൊട്ടുകൊണ്ട് ആളുകൾ തങ്ങൾ സ്വർഗ്ഗരാജ്യത്തിന്റെ കവാടത്തിൽ എത്തിച്ചേരുമ്പോൾ താക്കോലുമായി അവിടെ നിൽക്കുന്ന പത്രോസ് ശ്ലീഹ കരുണ തോന്നി തങ്ങൾക്കായി വാതിൽ തുറക്കണമേ എന്ന് പ്രാർത്ഥിക്കുന്നു. നൂറ്റാണ്ടുകളായി ആളുകൾ സ്പർശിച്ചതുവഴി ഈ രൂപത്തിന്റെ കാൽപ്പാദങ്ങൾ തേഞ്ഞുമാഞ്ഞു പോകാൻ തുടങ്ങിയിട്ടുണ്ട്.

ലോകപ്രശസ്തകലാരൂപമായ മൈക്കലാഞ്ചലോയുടെ പിയേത്ത എന്ന വെണ്ണക്കൽ ശിൽപ്പം സ്ഥാപിച്ചിരിക്കുന്നതും പത്രോസിന്റെ ബസിലിക്കയിലാണ്. ദേവാലയത്തിലേക്ക് പ്രവേശിച്ചയുടൻ വലതുവശത്തായുള്ള ചെറിയ ചാപ്പലിന്റെ അൾത്താരയ്ക്ക് മുകളിലായി ഇത് കാണാം. കുരിശിൽ മരിച്ച യേശുവിനെ മടിയിൽ കിടത്തിയിരിക്കുന്ന മാതാവിന്റെ പൂർണ്ണകായ മാർബിൾ ശില്പമാണിത്. മറ്റു രൂപങ്ങളിൽ നിന്നും ഇതിനെ വേറിട്ട് നിർത്തുന്നത് മറിയത്തിന്റെ ജീവിത വിശുദ്ധിയുടെ നിത്യനൈർമ്മല്യം അവളുടെ മുഖത്ത് ദർശിക്കുന്നുവെന്നതാണ്. മറിയത്തിലെ സുകൃതത്തിന്റെ നിറവിൽ, താൻ പോറ്റി വളർത്തിയ ഓമന മകന്റെ ചേതനയറ്റ ശരീരത്തെ ജീവനോടെ അവൾ നോക്കുന്നു. അവളുടെ മേലങ്കി ചിട്ടയുള്ള ചുരുളുകളും വടിവുകളുംകൊണ്ട് വിസ്തരിച്ച്, താഴെ ഗോൽഗോത്തായുടെ വിരിമാറിലേയ്ക്ക് നീളുന്നു. ക്രിസ്തുവിന്റെ പാതി നഗ്നമായ ദേഹത്തിലെ സ്പന്ദനം നിലച്ച രക്തധമനികളും ഞരമ്പുകളും മൈക്കളാഞ്ചലോ അതുപോലേ ഒപ്പിയെടുത്തിരിക്കുന്നു.

'പിയെത്താ' എന്ന ലത്തീൻ വാക്കിന്റെ അർത്ഥം 'ഭക്തി' എന്നാണ്. മടിയിൽ കിടക്കുന്ന മകന്റെ ശരീരം കാണുമ്പോൾ ദുഃഖമെന്നതിനേക്കാൾ മാതാവിൽ വാത്സല്യവും ഭക്തിയുമാണ്. ദൈവഹിതത്തിന് തന്നെ പൂർണ്ണമായും സമർപ്പിക്കുന്ന ക്രിസ്തുവിന്റെ ആത്മബലിയുടെ സംതൃപ്തിയും ശാന്തതയുമാണ് യേശുവിന്റെ മുഖത്തും. ദൈവ-മനുഷ്യ ബന്ധത്തിന്റെ കൂട്ടായ്മയിൽ ഉതിരുന്ന സംതൃപ്തി അമ്മയുടെ മടിയിൽ കിടക്കുന്ന മകന്റെ മുഖത്ത് ശില്പി അതിമനോഹരമായി അവതരിപ്പിച്ചിരിക്കുന്നു. ഓരോ ക്രിസ്തീയ വിശ്വാസിയും പ്രാപിക്കേണ്ട ആത്മവിശുദ്ധിയുടെ സാക്ഷാത്ക്കാരവും പ്രതിരൂപവുമാണ് ഈ അമ്മ.

ഇതുകൂടാതെ അനേകം പ്രശസ്തമായ ചിത്രങ്ങളും ശില്പങ്ങളും ധാരാളം ചെറിയ ചാപ്പലുകളും ഈ ബസിലിക്കയുടെ മനോഹാരിത വർദ്ധിപ്പിക്കുന്നു. (സ്ഥലപരിമിതി മൂലം അവയെക്കുറിച്ചുള്ള വിവരണം ഇവിടെ ഒഴിവാക്കുന്നു). വി. ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പയുടെയും വി. ജോൺ ഇരുപ



ത്തിമൂന്നാമൻ മാർപ്പാപ്പയുടെയും കബറുകളും ബസിലിക്കയിയിലെ ചാപ്പലുകളിൽ സ്ഥിതിചെയ്യുന്നു.

അപ്പോസ്തോലന്മാരുടെ വലിയ രൂപങ്ങൾക്കൊണ്ടു അലങ്കരിച്ചിരിക്കുന്ന ബസിലിക്കയുടെ മുഖവാരം രൂപ കൽപ്പന ചെയ്തിരിക്കുന്നത് കാർലോ മദേർണോ (1608-1614) എന്ന പ്രശസ്ത ശില്പിയാണ്. വി. മത്തിയാസ് ഉൾപ്പെടെ പതിനൊന്ന് അപ്പോസ്തോലന്മാരുടെയും വിമോചകനായ ക്രിസ്തുവിന്റെയും യോഹന്നാൻ സ്നാപകന്റെയും രൂപങ്ങൾ ഇതിൽ ഉൾപ്പെടുന്നു. പത്രോസിന്റെ വലിയ രൂപം ബസിലിക്കയ്ക്ക് മുൻപിൽ സ്ഥാപിച്ചിരിക്കുന്നതിനാൽ ഇവിടെ ഒഴിവാക്കിയിരിക്കുന്നു. ഇതിന്റെ മധ്യത്തിലുള്ള "അനുഗ്രഹത്തിന്റെ മുകപ്പിൽ" വന്നു നിന്നാണ് പുതിയ മാർപ്പാപ്പയുടെ തിരഞ്ഞെടുപ്പിന് ശേഷം "ഹബേമൂസ് പാപാം" (We Have a Pope) എന്ന വാചകങ്ങളോടെ കാർഡിനൽ പ്രോട്ടോ ഡീക്കൻ പുതിയ മാർപ്പാപ്പയെ ലോകത്തിന് പരിചയപ്പെടുത്തുന്നത്.

റോമിലെ വിശുദ്ധ പത്രോസിന്റെ ബസിലിക്കയുടെ മുൻപിലായി വിശുദ്ധ പത്രോസിന്റെയും പൗലോസിന്റെയും വലിയ രണ്ടു ശിൽപ്പങ്ങൾ കാണാം. ജൂസെപ്പെ ദേ ഫാബ്രിസ് എന്ന പ്രശസ്ത ശില്പി 1840-ൽ ഗ്രിഗറി പതിനാറാമൻ മാർപ്പാപ്പയുടെ നിർദേശാനുസരണം പൂർത്തിയാക്കിയതാണിവ. ഇവ ഇരിക്കുന്ന പീഠമുൾപ്പെടെയുള്ള ഉയരം പത്തു മീറ്ററിലധികമാണ്. ഇതിൽ പത്രോസിന്റെ കൈയിൽ താക്കോലും പൗലോസിന്റെ കയ്യിൽ ഒരു വാളും ഉണ്ട്. "സ്വർഗ്ഗരാജ്യത്തിൽ താക്കോലുകൾ നിനക്ക് ഞാൻ തരും" (മത്താ. 16:19) എന്ന് യേശു പത്രോസിനോട് പറയുന്നു. ഇത് ശിഷ്യസമൂഹത്തിന് നേതൃത്വം നൽകികൊണ്ട് സഭയെ നയിക്കുന്നതിനുള്ള നിയോഗമാണ്. വിശുദ്ധ അഗസ്തീനോസ് പറയുന്നത് പത്രോസിലൂടെ സഭ മുഴുവനും സ്വർഗ്ഗരാജ്യത്തിന്റ താക്കോൽ ഏറ്റുവാങ്ങിയിരിക്കുന്നുവെന്നാണ്. "ദൈവവചനമാകുന്ന ആത്മാവിന്റെ വാൾ എടുക്കുക" (എഫെ. 6:17) എന്ന പൗലോസ് ശ്ലീഹാ നമുക്ക് നൽകിയ ഉപദേശം അക്ഷരംപ്രതി തന്റെ ജീവിതത്തിൽ പ്രാവർത്തികമാക്കിയതിന്റെ പ്രതീകമാണ് വാളും കൈയിലേന്തി നിൽക്കുന്ന ശ്ലീഹായുടെ രൂപം. സഭയുടെ രണ്ടു നെടുംതൂണുകളായ ഇവരെ സഭ എന്നും ഒരുമിച്ചാണ് കണ്ടിരുന്നത്.

പത്രോസിന്റെ ബസിലിക്കയുടെ മുൻപിലുള്ള "പിയാത്സ സാൻ പിയെത്രോ" എന്നറിയപ്പെടുന്ന ചത്വരം വളരെ പ്രശസ്തമാണ്. ലോറെൻസോ ബെർണിനി എന്ന കലാകാരൻ തന്നെയാണ് ഈ ചത്വരവും രൂപകല്പന ചെയ്തിരിക്കുന്നത്. ദേവാലയത്തിലേക്ക് വിശ്വാസികളെ പ്രാർത്ഥനയ്ക്കായി ക്ഷണിക്കുന്ന സഭയാകുന്ന അമ്മയുടെ കരങ്ങളുടെ പ്രതീകമാണ് ചത്വരത്തിന്റെ ഇരുവശങ്ങളിലായി നിരയായി രൂപകല്പന ചെയ്തിരിക്കുന്ന തൂണുകൾ. കൂടാതെ രണ്ടു കൃത്രിമ ജലധാരകൾ ഓരോ വശങ്ങളിലായി നിർമ്മിച്ചിരിക്കുന്നു. നേരത്തെ വിശദീകരിച്ച ഈജിപ്തിൽ നിന്നും കൊണ്ടുവന്ന പ്രാചീന കൽത്തൂണ് ഇതിന്റെ മധ്യത്തിലായി സ്ഥാപിച്ചിരിക്കുന്നു. ഇവിടെ തുടങ്ങുന്ന വലിയ രാജവീഥി "വിയ ദെല്ല കോൺസിലിയാസ്സിയോണെ" 1929 ലാറ്ററൻ ഉടമ്പടിയുടെ സ്മരണക്കായി നിർമ്മിച്ചിരിക്കുന്നതാണ്. ടൈബർ നദിയുടെ മറുകരയിൽ സ്ഥിതി ചെയ്യുന്ന റോമിലെ മറ്റൊരു പ്രശസ്ത ചരിത്രസ്മാരകമായ "കാസ്സെൽ സാന്താഞ്ജലോ"യിൽ നിന്നും തടസ്സങ്ങളില്ലാതെ ബസിലിക്ക കാണാവുന്നതാണ്. വളരെയധികം ജനങ്ങൾ ഒരുമിച്ചുകൂടുന്ന മാർപ്പാപ്പയുടെ പ്രധാനപ്പെട്ട പരിപാടികളെല്ലാം ഇവിടെയാണ് മിക്കപ്പോഴും നടത്തപ്പെടുന്നത്.

ഒരു ദിവസം ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് അമ്പതിനായിരത്തോളം ആളുകളാണ് വി. പത്രോസിന്റെ ബസിലിക്ക സന്ദർശിക്കാൻ എത്തുന്നത്. ദേവാലയം സന്ദർശിക്കുന്ന തീർത്ഥാടകരെ കൂടാതെ ഇവിടുത്തെ ചിത്രങ്ങളും ശില്പങ്ങളും നേരിട്ട് കാണുന്നതിനും അവയെക്കുറിച്ചു ആഴത്തിൽ പഠിക്കുന്നതിനും ധാരാളം സന്ദർശകരും ഗവേഷണ വിദ്യാർത്ഥികളും എത്താറുണ്ട്. ഏകദേശം ആറേക്കർ സ്ഥലത്തു വ്യാപിച്ചു കിടക്കുന്ന ഈ ദേവാലയത്തിൽ ഒരേ സമയം അറുപതിനായിരം പേർക്ക് ദിവ്യശുശ്രൂഷകളിൽ സംബന്ധിക്കാനാവും.

മിക്കവാറും എല്ലാ ദിവസവും രാവിലെ ഏഴ് മണി മുതൽ വൈകുന്നേരം ഏഴു മണിവരെ (ശൈത്യകാലത്ത് ആറു മണി) ഒരു ഫീസും നൽകാതെ ഈ ബസിലിക്ക ആർക്കും സന്ദർശിക്കാവുന്നതാണ്. പ്രത്യക ചടങ്ങുകൾ നടക്കുമ്പോൾ മാത്രം സന്ദർശനത്തിന് നിയന്ത്രണങ്ങളുണ്ട്. അതുപോലെ തന്നെ പള്ളിയിൽ പ്രവേശിക്കുന്നതിന് അനുയോജ്യമായ വസ്ത്രധാരണവും നടത്തിയിരിക്കണം. നീണ്ട ക്യൂ ഒഴിവാക്കാൻ ആഗ്രഹിക്കുന്നവർ അതിരാവിലെ തന്നെ എത്താറുണ്ട്. എല്ലാ ബുധനാഴ്ചയും (മാർപ്പാപ്പ റോമിലുള്ളപ്പോൾ) ബസിലിക്കായുടെ മുൻപിലുള്ള ചത്വരത്തിൽ മാർപ്പാപ്പ വിശ്വാസികളുമായുള്ള കൂടിക്കാഴ്ച

യ്ക്ക് വരുന്നുണ്ട്. ഇതിൽ സംബന്ധിക്കണമെങ്കിൽ നേരത്തെ അതിനുള്ള ടിക്കറ്റ് (ഫീസില്ല) എടുത്തിരിക്കണം. ശൈത്യകാലത്ത് വത്തിക്കാനുള്ളിലുള്ള വലിയ വി. പോൾ ഹാളിലാണ് ഈ കൂടിക്കാഴ്ച. അതുപോലെ എല്ലാ ഞായറാഴ്ചകളിലും ഉച്ചയ്ക്ക് ത്രികാല ജപത്തിനായ് മാർപ്പാപ്പമാരുടെ ലൈബ്രറിയുടെ ജനലരികിൽ മാർപ്പാപ്പ എത്തുകയും തീർത്ഥാടകരെ ആശീർവദിക്കുകയും ചെയ്യാറുണ്ട്.

പത്രോസിന്റെ ബസിലിക്കയുടെ മുകളിലുള്ള "കുപ്പോള" എന്നറിയപ്പെടുന്ന താഴികക്കുടം (dome) ഫീസടച്ച് ടിക്കറ്റ് വാങ്ങി സന്ദർശിക്കുന്നതിന് സാധിക്കും. പ്രശസ്ത കലാകാരനായ മൈക്കലാഞ്ചലോയുടെ നേതൃത്വത്തിൽ 1546-ൽ പൂർത്തിയാക്കിയ 452 അടി ഉയരത്തിലുള്ള ഇതിന്റെ മുകളിലെത്താൻ 551 പടികൾ കയറേണ്ടിയിരിക്കുന്നു. അവിടെനിന്നും നോക്കിയാൽ റോമാ നഗരത്തിന്റെ പ്രകൃതിരമണീയമായ ദൃശ്യം സന്ദർശകന് ലഭിക്കുന്നു. ഇതുകൂടാതെ അവിടെ ഉൾഭാഗത്തുനിന്നും ബസിലിക്കയുടെ മനോഹരമായ അൾത്താരയുൾപ്പെടെയുള്ള ഭാഗങ്ങളും ദർശിക്കാവുന്നതാണ്.

ബസിലിക്കയിൽ ഏറ്റം പവിത്രമായി കരുതപ്പെടുന്ന പത്രോസിന്റെയും മറ്റു മാർപ്പാപ്പമാരുടെയും ശവകുടീരങ്ങൾ സന്ദർശിക്കുന്നതിന് നേരത്തെ തന്നെ ടിക്കറ്റ് ബുക്ക് ചെയ്യേണ്ടതാണ്. ഓരോ ദിവസവും നേരത്തെ ബുക്ക് ചെയ്യുന്ന 250 ആളുകൾക്ക് മാത്രമേ അതിനുള്ള അനുവാദം ലഭിക്കുകയുള്ളു. ഇതിനും ഒരു ഫീസ് അടയ്ക്കേണ്ടതായുണ്ട്. "സ്കാവി" എന്നറിയപ്പെടുന്ന ഈ പ്രദേശം നിശബ്ദതയോടെയും അതിനനുയോജ്യമായ വസ്ത്രധാരണത്തോടെയും മാത്രമേ സന്ദർശിക്കാൻ സാധിക്കൂ.

ക്രിസ്തീയ വിശ്വാസത്തിലെ ഏറ്റം പൂജ്യമായ തീർത്ഥാടന കേന്ദ്രം നമ്മുടെ കർത്താവിന്റെ മനുഷ്യാവതാരത്തിനും രക്ഷണീയ പ്രവർത്തനങ്ങൾക്കും വേദിയായ വിശുദ്ധ നാടാണ്. അതിൽ തന്നെയും അവിടുത്തെ രക്ഷാകര രഹസ്യങ്ങളുടെ പൂർത്തീകരണത്തിന് വേദിയായ ജറുസലേമിന് പ്രത്യേക പ്രാധാന്യമുണ്ട്. അതിന് ശേഷം രണ്ടാം സ്ഥാനത്തുള്ള പുണ്യസ്ഥലമാണ് പത്രോസ്-പൗലോസ് ശ്ലീഹന്മാരുടെ സുവിശേഷ പ്രഘോഷണം കൊണ്ട് പാവനമാക്കപ്പെട്ട റോമൻ നഗരം. പലരും ചിന്തിച്ചിരിക്കുന്നതുപോലെ പത്രോസിന്റെ ബസിലിക്ക മാർപ്പാപ്പയുടെ കത്തീഡ്രൽ പള്ളി അല്ല. റോമിലെ ലാറ്ററൻ ബസിലിക്ക ആണ് ഈ സ്ഥാനം അലങ്കരിക്കുന്നത്. (ഇതിനെക്കുറിച്ച് പിന്നീട് എഴുതുന്നതാണ്). എന്നാൽ പത്രോസിന്റെ കബറിടം ഇവിടെ ആയതിനാലും മാർപ്പാപ്പയുടെ പ്രധാന പ്രവർത്തന മണ്ഡലമെന്ന നിലയിലും സഭയുടെ വിശിഷ്ട അനുഷ്ഠാനങ്ങളെല്ലാം നടത്തപ്പെടുന്ന ബസിലിക്ക എന്ന നിലയിലും പത്രോസിന്റെ ബസിലിക്കായുടെ സ്ഥാനം ഒന്നാം സ്ഥാനത്തു തന്നെ. ശിഷ്യഗണത്തിന്റെ നേതൃത്വം പത്രോസിനെയാണ് കർത്താവ് ഭരമേല്പിച്ചത്. പത്രോസിന്റെ പിൻഗാമിയെന്ന നിലയിൽ തന്റെ അജഗണത്തെ കാത്തുപരിപാലിക്കാൻ മാർപ്പാപ്പ നൽകുന്ന നേതൃത്വത്തോട് ചേർന്ന് നിന്ന് സ്വർഗ്ഗരാജ്യം പ്രഘോഷിക്കുന്നതിന് നമുക്കും പരിശ്രമിക്കാം.

# വാർത്തകൾ



## സെന്റ് മേരീസ് ഹയർ സെക്കന്ററി സ്കൂളിന് പുതിയ പ്രിൻസിപ്പൽ

പട്ടം സെന്റ് മേരീസ് ഹയർ സെക്കന്ററി സ്കൂൾ പ്രിൻസിപ്പലായി **റവ. ഫാ. ജോൺ കിഴക്കേക്കര (ഫാ. ബാബു റ്റി.)** യെ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവ നിയമിച്ചു.

2002-ൽ കറ്റാനം പോപ് പയസ് ഹയർ സെക്കന്ററി സ്കൂളിൽ സോഷ്യോളജി അദ്ധ്യാപകനായി ഔദ്യോഗിക ജീവിതം ആരംഭിച്ചു. മൈലപ്ര സേക്രട്ട് ഹാർട്ട്, കൊട്ടാരക്കര സെന്റ് മേരീസ് എന്നീ ഹയർ സെക്കന്ററി സ്കൂളുകളിൽ അദ്ധ്യാപകനായി സേവനം അനുഷ്ടിച്ചിട്ടുണ്ട്.

സോഷ്യോളജി, പൊളിറ്റിക്കൽ സയൻസ്, സോഷ്യൽ വർക്ക്, ബിസിനസ് അഡ്മിനിസ്ട്രേഷൻ എന്നിവയിൽ ബിരുദാനന്തര ബിരുദം നേടിയിട്ടുണ്ട്.

# അതിജീവിക്കുമോ രണ്ടാം കോവിഡ് തരംഗത്തെ





**ബോബി ഏബ്രഹാം**

ഹൃദയഭേദകമായ കാഴ്ചകളാണ് രാജ്യമെമ്പാടും. കോവിഡിന്റെ രണ്ടാം തരംഗത്തിൽ പകച്ചുനിൽക്കുകയാണ് രാജ്യം. ദിനംപ്രതി കോവിഡ് ബാധിതരാകുന്നവരുടെ എണ്ണം മൂന്നുലക്ഷം കടന്നിരിക്കുന്നു. മരുന്നും ഓക്സിജനും ഇല്ലാതെ പിടഞ്ഞുമരിക്കുന്ന ജനങ്ങൾ, ആശുപത്രിയിൽ ഇടംകിട്ടാതെ ആയിരക്കണക്കിനു രോഗികൾ, മൃതദേഹം സംസ്കരിക്കാൻ പോലും ഇടം കിട്ടാതെ വലയുന്ന ബന്ധുക്കൾ... രാജ്യത്തെ വിടെയും ഇത്തരം കാഴ്ചകളുടെ ദിനങ്ങളാണ് ഇപ്പോൾ. ലക്ഷ്യബോധമില്ലാത്ത ഭരണാധികാരികളും കൂടിയാകുമ്പോൾ ചിത്രം പൂർണമാകുന്നു.

2020 ഫെബ്രുവരിയിലാണ് ചൈനയിലെ കോവിഡ് ബാധ ലോകമെങ്ങും പടരാനുള്ള സാധ്യത എല്ലാവരും തിരിച്ചറിഞ്ഞത്. അതുവരെ ചൈനയുടെ മാത്രമായിരുന്ന പ്രശ്നം ലോകത്തിന്റേതാകുന്നുവെന്ന സൂചന ഇന്ത്യയിൽ ആദ്യം നൽകിയത് കോൺഗ്രസ് നേതാവ് രാഹുൽ ഗാന്ധിയായിരുന്നു. മാർച്ച് തുടക്കത്തിൽ തന്നെ അദ്ദേഹം പറഞ്ഞത് വലിയ സൂനാമിയാണ് വരുന്നതെന്നാണ്. സാമ്പത്തിക ദുരന്തം ഭീകരമായിരിക്കുമെന്നും അദ്ദേഹം പറഞ്ഞു. മുന്നറിയിപ്പിനെ ലാഘവത്തോടെ എടുത്ത ഭരണകൂടം ഉണർന്നത് മാർച്ച് അവസാനത്തോടെയായിരുന്നു. മാർച്ച് 21ന് ജനതാ കർഫ്യൂ പ്രഖ്യാപിച്ച പ്രധാനമന്ത്രി രണ്ടു ദിവസത്തിനു ശേഷം രാജ്യം മുഴുവൻ സമ്പൂർണ ലോക് ഡൗൺ പ്രഖ്യാപിക്കുകയും ചെയ്തു. ലക്ഷക്കണക്കിനു തൊഴിലാളികളാണ് രാജ്യമെമ്പാടും പ്രതിസന്ധിയിലായത്. കൊറോണയെ ഓടിക്കാൻ കൈയടിയും പാത്രം കൊട്ടലും ഗോ കൊറോണ, ഗോ പോലെയുള്ള പ്രകടനങ്ങളും രാജ്യം കണ്ടു. മാസങ്ങളോളം തുടർന്ന ലോക് ഡൗണിൽ നിന്ന് രാജ്യം കഷ്ടിച്ചു കരകയറി വരുമ്പോഴാണ് കോവിഡിന്റെ രണ്ടാം തരംഗം ആഞ്ഞടിക്കുന്നത്.

ഈ രണ്ടാം തരംഗത്തിൽ ആരെയാണ് കുറ്റപ്പെടുത്തേണ്ടതെന്നറിയില്ല. പക്ഷേ വേണ്ട മുൻകരുതലൊന്നും ആരും എടുത്തില്ലെന്നു മാത്രം. ആദ്യ ലോക് ഡൗണിനുമുമ്പ് എങ്ങനെയും മധ്യപ്രദേശിൽ പുതിയ ഭരണകൂടത്തെ സ്ഥാപിക്കാനുള്ള യജ്ഞത്തിലായിരുന്ന ബിജെപി നേതൃത്വം രണ്ടാം തരംഗത്തിന്റെ മൂർധന്യത്തിലും വിവിധ സംസ്ഥാനങ്ങളിൽ അധികാരം പിടിക്കാനുള്ള കരുനീക്കത്തിലായിരുന്നു. രാഷ്ട്രീയ നേതൃത്വങ്ങൾ അധികാരമേറാൻ നടത്തുന്ന ശ്രമങ്ങളെ കുറ്റപ്പെടുത്താനാവില്ല. എന്നാൽ രാജ്യത്തെ പ്രധാന ഭരണാധികാരിയുടെയും രണ്ടാമന്റെയും ശ്രദ്ധ മുഴുവൻ അതിലാവുകയും കോവിഡ് എന്ന മഹാമാരിയെ അവഗണിക്കുകയും ചെയ്യുന്നത് ഗുരുതരമായ കാര്യം തന്നെയാണ്. ലോകമെങ്ങും കോവിഡ് രണ്ടാം തരംഗം ഉണ്ടാകുമെന്നും അത്

അതീവ ഗുരുതരമായിരിക്കുമെന്നും കഴിഞ്ഞ ജനുവരിയോടെ തന്നെ വ്യക്തമായിരുന്നു. എങ്കിലും ആവശ്യമായ തയാറെടുപ്പുകൾ നടത്തിയില്ല എന്നതാണ് സത്യം. ഉദാഹരണത്തിന് ഓക്സിജൻ ലഭ്യത. കോവിഡ് ബാധിതർ വെന്റിലേറ്റർ സൗകര്യവും ഓക്സിജൻ ലഭ്യതയും ഇല്ലാത്തതുകാരണം മരിക്കുന്നതിന്റെ കണക്കുകൾ ഇറ്റലി പോലെയുള്ള വികസിത രാജ്യങ്ങളിൽ നിന്ന് കേട്ടിരുന്നു. കോവിഡ് പ്രധാനമായും ശ്വാസകോശത്തെ ബാധിക്കുമെന്നതിനാൽ വെന്റിലേറ്റർ സൗകര്യവും ഓക്സിജന്റെ ലഭ്യതയും ഇന്ത്യയെപ്പോലെയുള്ള ഒരു രാജ്യത്ത് ഉറപ്പാക്കേണ്ടതായിരുന്നു. വെന്റിലേറ്റർ ഇന്ത്യയിൽ ധാരാളമായി നിർമിക്കാൻ പോകുന്നു എന്നൊക്കെ പറഞ്ഞെങ്കിലും എത്രയെണ്ണം നിർമിച്ചുവെന്നോ എത്രയെണ്ണം ആശുപത്രികൾക്കു കൈമാറിയെന്നോ കൃത്യമായ കണക്ക് ലഭ്യമല്ല. വാർത്തകൾ വിശ്വസിക്കാമെങ്കിൽ വിവിധ കമ്പനികൾ നിർമിച്ച വെന്റിലേറ്ററുകൾ ഗോഡൗണുകളിൽ കെട്ടിക്കിടക്കുകയാണ്.

കോവിഡ് കാലത്ത് രൂപീകരിച്ച പിഎം കെയർ ഫണ്ട് ഉപയോഗിച്ച് രാജ്യത്ത് 150 ഓക്സിജൻ പ്ലാന്റ് എങ്കിലും പുതിയതായി നിർമിക്കുമെന്നാണ് പറഞ്ഞിരുന്നത്. കഴിഞ്ഞ ദിവസം ഡൽഹി ഹൈക്കോടതിയിൽ കേന്ദ്ര ആരോഗ്യ മന്ത്രാലയം വച്ച കണക്കു പ്രകാരം ഡൽഹിയിൽ 8 ഓക്സിജൻ പ്ലാന്റുകൾ സ്ഥാപിക്കേണ്ടതായിരുന്നു. എന്നാൽ ഇതിനകം സ്ഥാപിച്ചത് ഒരെണ്ണം മാത്രം. ഡൽഹിക്ക് 700 മെട്രിക് ടൺ ഓക്സിജൻ ദിനംപ്രതി വേണ്ടപ്പോൾ 378 മെട്രിക് ടൺ മാത്രമാണ് കേന്ദ്രം അനുവദിച്ചിരിക്കുന്നത്. കോവിഡ് കേസുകൾ കുതിച്ചുയർന്നതോടെ ഡൽഹിയിലെ ആശുപത്രികൾ കടുത്ത പ്രതിസന്ധിയിലാണ്. ഗംഗാറാം ആശുപത്രിയിൽ 25 രോഗികളെങ്കിലും ഓക്സിജൻ കിട്ടാതെ മരിച്ചെന്ന് വെളിപ്പെടുത്തിയത് ആശുപത്രി അധികൃതർ തന്നെയാണ്. അതായത് രാജ്യം ഗുരുതരമായ പ്രതിസന്ധിയിലേക്കെത്തും എന്ന് മനസ്സിലാക്കാൻ കഴിയാത്ത ഭരണാധികാരികൾ വിളിച്ചുവരുത്തിയ ദുരന്തം. ദിനംപ്രതി ആവശ്യമുള്ളതിന്റെ ആയിരം മെട്രിക് ടണ്ണിലേറെ കുറവാണ് രാജ്യത്തെ ഓക്സിജൻ ഉൽപാദനം.



ഇപ്പോൾ ജർമനനിയൽ നിന്ന് 23 ഓക്സിജൻ പ്ലാന്റുകൾ ഇറക്കുമതി ചെയ്യാൻ പദ്ധതിയിടുകയാണ് സർക്കാർ. വൈകി വന്ന വിവേകം എന്നു പറഞ്ഞാൽ മതിയല്ലോ.

കോവിഡിനെ നിയന്ത്രിച്ചുനിർത്താൻ സാമൂഹിക അകലവും മാസ്കും സാനിറ്റൈസറും മാത്രം പോരാ വാക്സീനും വേണമെന്നു തിരിച്ചറിഞ്ഞ വിദഗ്ധർ നേരത്തേതന്നെ ഇക്കാര്യത്തിൽ ശ്രമം തുടങ്ങിയിരുന്നു. ലോകത്തെ ഏറ്റവും വലിയ വാക്സീൻ ഉൽപാദകരാണ് ഇന്ത്യ. പുണെയിലെ സീറം ഇൻസ്റ്റിറ്റ്യൂട്ട് ഓക്സ്ഫഡ് സർവകലാശാലയുടെ സഹകരണത്തോടെ കോവി ഷീൽഡ് വാക്സീൻ ഇന്ത്യയിലും ഉൽപാദിപ്പിച്ചു തുടങ്ങി. ഇന്ത്യയിൽ തന്നെ ഗവേഷണം നടത്തി ഭാരത് ബയോ ടെക്കിന്റെ നേതൃത്വത്തിൽ കോവാക്സീൻ എന്ന വാക്സീനും ഉൽപാദിപ്പിച്ചു തുടങ്ങി. അത്രയും നല്ല കാര്യം. എന്നാൽ രാജ്യം ആദ്യം സുരക്ഷിതമാക്കുന്നതിനേക്കാൾ നയതന്ത്രം പയറ്റുന്നതിലായിരുന്നു കേന്ദ്ര സർക്കാരിനു താൽപര്യം. അയൽ രാജ്യങ്ങൾക്ക് സൗജന്യമായിട്ടായിരുന്നു വിതരണം. അത് ഒരു പരിധി വരെ അംഗീകരിക്കാം. എന്നാൽ വിദൂര രാജ്യങ്ങളിലേക്കു പോലും കയറ്റുമതിയും ദാനവും തുടങ്ങിയപ്പോൾ നമ്മൾ വിചാരിച്ചത് ഇവിടെ വാക്സീൻ ആവശ്യത്തിലധികം ഉണ്ടെന്നാണ്. പക്ഷേ കാര്യത്തോടടുത്തപ്പോഴാണ് ഇവിടെ ആവശ്യത്തിന് വാക്സീൻ സ്റ്റോക്ക് ഇല്ലെന്ന യാഥാർഥ്യം മനസ്സിലായത്. സംസ്ഥാനങ്ങൾ ആവശ്യപ്പെടുന്ന രീതിയിൽ വാക്സീൻ എത്തിക്കാൻ കേന്ദ്രത്തിനായില്ല. ഡോസിന് 150 രൂപ നിരക്കിൽ വാക്സീൻ വാങ്ങാനാണ് കേന്ദ്രം സീറം ഇൻസ്റ്റിറ്റ്യൂട്ടുമായി കരാറിൽ ഏർപ്പെട്ടത്. ഈ വാക്സീൻ സൗജന്യമായാണ് കേന്ദ്രം സംസ്ഥാനങ്ങൾക്ക് നൽകിത്തുടങ്ങിയത്. തുടർന്നും സൗജന്യമായി ലഭ്യമാകുമെന്നാണ് സംസ്ഥാനങ്ങളും കരുതിയത്. ഇതിനു മുമ്പ് വസൂരിയുടെ കാര്യത്തിലായാലും പോളിയോയുടെ കാര്യത്തിലായാലും ക്ഷയരോഗത്തിന്റെ കാര്യത്തിലായാലും വാക്സീൻ ജനങ്ങൾക്ക് ലഭ്യമാക്കിയത് സൗജന്യമായാണ്. എന്നാൽ പെട്ടെന്നാണ് രാജ്യത്തിന്റെ വാക്സീൻ നയത്തിൽ സർക്കാർ മാറ്റം വരുത്തിയത്. ഉൽപാദനത്തിന്റെ 50 ശതമാനം കേന്ദ്രം ഡോസിന് 150 രൂപ നിരക്കിൽ വാങ്ങും. ബാക്കി 400 രൂപ നിരക്കിൽ സംസ്ഥാനങ്ങൾക്കും 600 രൂപ നിരക്കിൽ സ്വകാര്യ സ്ഥാപനങ്ങൾക്കും വാങ്ങാം. അതായത് വാക്സീനും ഒരു ഉൽപന്നം മാത്രമായി മാറുന്നു. കാശുള്ളവൻ കാശ് കൊടുത്ത് വാങ്ങി ഉപയോഗിക്കണം. കേന്ദ്രം കൊടുക്കുന്ന വിലയുടെ രണ്ടിരട്ടിയോളം കൊടുക്കണം സംസ്ഥാനങ്ങൾ. എന്നാൽ ഇതേ കമ്പനി ബംഗ്ലാദേശിന് വാക്സീൻ വിൽക്കുന്നത് 300 രൂപയിലും താഴെയാണ് (4 ഡോളർ).

കാശുള്ളവർക്ക് എപ്പോൾ വേണമെങ്കിലും വാക്സീൻ ലഭ്യമാകും. കാശില്ലാത്തവർ സൗജന്യ വാക്സീനായി കാത്തുകെട്ടിക്കിടക്കേണ്ടിവരുകയും ചെയ്യും. ഇത്തരമൊരു അവസ്ഥ സംജാതമാകാൻ സാധ്യതയുണ്ട്. അത് ഒട്ടും അഭികാമ്യമല്ല. പക്ഷേ കോവിഡിനെയും വിപണി കേന്ദ്രീകൃത സമ്പദ് വ്യവസ്ഥയ്ക്കു വിട്ടുകൊടുക്കാൻ തീരുമാനിച്ച മോദി സർക്കാരിന് അതൊരു പ്രശ്നമേയല്ല. സീറം ഇൻസ്റ്റിറ്റ്യൂട്ട് സിഇഒ ആയ അദാർ പൂനാവാല പറഞ്ഞത് 150 രൂപ ലാഭകരമായ വിലയാണെന്നുതന്നെയാണ്. പക്ഷേ ആ വിലയിൽ പുനർനിക്ഷേപത്തിനാവശ്യമായ ലാഭം കിട്ടില്ലെന്നു മാത്രം. എന്നിട്ടും മൂന്നിരട്ടി വിലയ്ക്ക് സംസ്ഥാനങ്ങൾക്കു പോലും വിൽക്കാൻ അനുമതി കൊടുക്കുന്നതോടെ വാക്സീനെയും വെറും ഒരു ഉത്പന്നം മാത്രമായി തരംതാഴ്ത്തുകയായിരുന്നു മോദി സർക്കാർ. 130 കോടി ജനങ്ങളിൽ 10 കോടിപ്പേർക്കു പോലും വാക്സീൻ രണ്ടു ഡോസും കൊടുക്കാൻ കഴിയാത്ത രാജ്യത്താണ് ഈ വിപണികേന്ദ്രീകൃത വാക്സീൻ വിൽപനയ്ക്ക് കളമൊരുക്കുന്നത്.

വാക്സീൻ സൗജന്യമായി കൊടുക്കുമെന്നാണ് കേരളം ആദ്യം തന്നെ പ്രഖ്യാപിച്ചത്. കേന്ദ്രം സൗജന്യമായി തരുമെന്ന പ്രതീക്ഷയിലായിരുന്നോ ആ പ്രഖ്യാപനമെന്ന സംശയത്തിലാണ് ഇപ്പോൾ ജനങ്ങൾ. വില കൊടുത്ത് വാക്സീൻ വാങ്ങുകയാണെങ്കിൽ 1300 കോടിയോളം രൂപ വേണ്ടിവരുമെന്നാണ് ഇപ്പോൾ കണക്കാക്കുന്നത്. കാശുള്ളവർ വില കൊടുത്തു വാങ്ങണമെന്ന കേന്ദ്ര നയത്തിന് എതിരാണ് സംസ്ഥാനം. എന്നാൽ സംസ്ഥാനവും വലിയൊരു അബദ്ധം കാണിച്ചുകൂട്ടുന്നുണ്ട്. വാക്സീന്റെ വില കൊടുക്കാൻ ശേഷിയുള്ളവർ മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് രണ്ടു ഡോസ് വാക്സീന്റെ വിലയായ 800 രൂപ കൊടുക്കാം എന്ന ഒരു അനൗദ്യോഗിക ക്യാംപെയ്ൻ ആരോ തുടങ്ങിവയ്ക്കുകയും അതിന് സർക്കാർ പ്രചാരണം നൽകുകയും ചെയ്യുന്നുണ്ട്. ഇതിൽ രണ്ടു പ്രശ്നങ്ങളുണ്ട്. 1. വാക്സീന്റെ വിലയായി 400 രൂപ എന്നതിന് അംഗീകാരം നൽകുന്നു. 2. കഴിവുള്ളവർ കാശു കൊടുക്കട്ടെ എന്ന കേന്ദ്രത്തിന്റെ നയത്തിന് പിന്തുണയാവുകയും ചെയ്യുന്നു. ഈ വൈരുദ്ധ്യത്തെ ചൂണ്ടിക്കാണിച്ചവരെ പരിഹസിക്കാൻ മാത്രമാണ് ഇടതുപക്ഷത്തിന് കഴിഞ്ഞത്. അവർ എടുത്ത നിലപാടിലെ അപകടം അവർ മനസ്സിലാക്കിയുമില്ല.

കോവിഡിനെ നേരിടുന്നത് എങ്ങനെയെന്നറിയാതെ പകച്ചുനിൽക്കുകയാണ് രാജ്യം. രണ്ടാമതൊരു ലോക്ഡൗണിലേക്കാണോ കാര്യങ്ങൾ പോകുന്നതെന്ന സംശയത്തിലാണ് ജനങ്ങൾ. കേരളത്തിൽ വാരാന്ത്യ ലോക്ഡൗണും രാത്രി കർഫ്യൂവും പ്രഖ്യാപിച്ചുകഴിഞ്ഞു. സംസ്ഥാനാന്തര യാത്രയ്ക്കും നിയന്ത്രണം വന്നു കഴിഞ്ഞു. കാസർകോട്ട് നാലു പട്ടണങ്ങളിൽ പ്രവേശിക്കണമെങ്കിൽ കോവിഡ് നെഗറ്റീവ് സർട്ടിഫിക്കറ്റ് വേണമെന്ന മണ്ടൻ തീരുമാനം ഒരു കലക്ടർ പ്രഖ്യാപിച്ചതും കണ്ടു. ഇനി ഒരു ലോക് ഡൗൺ വന്നാൽ സാമ്പത്തിക രംഗം അടിമുടി തകർന്നുതരിപ്പണമാകുമെന്നതിൽ സംശയമില്ല. ഇന്ധനനികുതിയിനത്തിലും അല്ലാതെയും ലക്ഷക്കണക്കിനു കോടി കീശയിലാക്കിയ കേന്ദ്രത്തിന് കോവിഡിൽ നിന്ന് എങ്ങനെ കരകയറണമെന്ന് ഇപ്പോഴുമറിയില്ല. അവർ ഇപ്പോഴും വിഭജിക്കൽ രാഷ്ട്രീയത്തിൽ മുഴുകിനിൽക്കുകയാണ്.

കോവിഡിന്റെ രണ്ടാം തരംഗം ആഞ്ഞുവീശുമ്പോഴും വോട്ട് ബാങ്ക് രാഷ്ട്രീയത്തിലാണ് രാഷ്ട്രീയക്കാരുടെ കണ്ണ്. കേരളത്തിൽ നമ്മൾ അതു കണ്ടു. തിരഞ്ഞെടുപ്പ് കാലത്ത് ഒരു നിയന്ത്രണവും ഇല്ലായിരുന്നു. ജനം മുഖാവരണം ഇല്ലാതെയും സാമൂഹിക അകലം പാലിക്കാതെയും ഒത്തുചേർന്നു. എല്ലാവരും കണ്ടില്ലെന്നു നടിച്ചു. ആ ദിവസങ്ങളിൽ കോവിഡ് പോസിറ്റീവ് ആകുന്നവരുടെ എണ്ണവും കുറവായിരുന്നു. അതിനായി ടെസ്റ്റും കുറച്ചെന്നു കരുതണം. പക്ഷേ തിരഞ്ഞെടുപ്പ് കഴിഞ്ഞതോടെ കളം മാറി. നിലവിൽ കേരളത്തിൽ പോലും കോവിഡ് നിരക്ക് കുതിച്ചുയരുന്നു. ദിനവും മുപ്പതിനായിരം എന്ന കണക്കിലേക്കാണ് കുതിക്കുന്നത്. ഈ സ്ഥിതി തുടർന്നാൽ കേരളത്തിലെ ആരോഗ്യ രംഗവും വലിയ പ്രതിസന്ധിയിലാവും.

കേരളത്തിനു പുറമേ തിരഞ്ഞെടുപ്പ് നടന്ന തമിഴ്നാട്ടിലും കോവിഡ് കുതിച്ചുയരുകയാണ്. ബംഗാളിലും സ്ഥിതി സമാനമാവും. ഈ സ്ഥിതി മനസ്സിലായിട്ടും എട്ടു ഘട്ടമായി ബംഗാൾ ഇലക്ഷൻ നടത്താൻ തീരുമാനിച്ച കേന്ദ്ര തിരഞ്ഞെടുപ്പ് കമ്മിഷനെ നമിക്കണം. ഭരണകൂടത്തിനൊത്ത തിരഞ്ഞെടുപ്പു കമ്മിഷൻ. വോട്ട് ബാങ്ക് രാഷ്ട്രീയം പയറ്റുന്നതിൽ ഒരു രാഷ്ട്രീയ കക്ഷിയും ഭിന്നമല്ലെന്നും കോവിഡ് കാലം തെളിയിച്ചു. വടക്ക് കുംഭമേളയിൽ ലക്ഷങ്ങളാണ് ഒത്തുകൂടിയത്. തൃശൂരിൽ പൂരം വേണമെന്ന് വാശിപിടിച്ചതിൽ ഇടതുപക്ഷ മന്ത്രിയുമുണ്ടായിരുന്നു. രാജ്യം ഒരു മഹാമാരിയെ നേരിടുമ്പോൾ ഇതൊന്നുമല്ല ഭരണകൂടത്തിൽ നിന്നു ജനം പ്രതീക്ഷിക്കുന്നത്. ലാഭനഷ്ടം നോക്കാതെ എല്ലാവർക്കും വാക്സീൻ നൽകാനും തൊഴിൽ നഷ്ടപ്പെട്ടവർക്ക് കൈത്താങ്ങ് നൽകാനും ഭരണകൂടത്തിനാവണം. അല്ലാതെ വാചകമടികൊണ്ടു മാത്രം നടത്താവുന്നതല്ല ഭരണം എന്ന തിരിച്ചറിവിനു കൂടി ഇട നൽകുന്നു ഈ കോവിഡ് കാലം.

പ്രശസ്ത പൾമണോളജിസ്റ്റ് ഡോ. ജലീൽ പാർക്കർ പറയുന്നത് ഇന്ത്യയിലെ ആരോഗ്യ മേഖല പൂർണമായും തകർന്നടിഞ്ഞുവെന്നാണ്. കിടക്കകളില്ലാതെ, ഓക്സിജനില്ലാതെ എന്തു ചെയ്യാനാവും എന്നതാണ് അദ്ദേഹത്തിന്റെ ചോദ്യം. മഹാരാഷ്ട്രയിലെ സ്ഥിതി വച്ചായിരുന്നു അദ്ദേഹത്തിന്റെ തുറന്നുപറച്ചിൽ. മഹാരാഷ്ട്രയിൽ മാത്രമല്ല, ഗുജറാത്തിലും കർണാടകയിലും യുപിയിലും ഡൽഹിയിലും തമിഴ്നാട്ടിലും കേരളത്തിലും സ്ഥിതി വഷളാണ്. ബംഗാളിലെ സ്ഥിതി എന്താണെന്നറിയണമെങ്കിൽ തിരഞ്ഞെടുപ്പു മാമാങ്കം കഴിയണം. ഡൽഹിയിൽ ചികിത്സയിൽ കഴിയുന്നവർക്കായി ഓക്സിജൻ സിലിണ്ടറുമായി ആശുപത്രിക്കു പുറത്തു കാത്തുനിൽക്കുന്ന ബന്ധുക്കളുടെ ചിത്രം മാധ്യമങ്ങൾ പ്രസിദ്ധീകരിച്ചിരുന്നു. മധ്യപ്രദേശിൽ പൊട്ടിപ്പൊളിഞ്ഞ ആംബുലൻസിൽ കൊണ്ടു പോയ മൃതദേഹം റോഡിലേക്ക് തെറിച്ചുവീഴുന്ന ദൃശ്യങ്ങളും കണ്ടു. ഈ ഡിജിറ്റൽ ഇന്ത്യയിൽ തന്നെയാണ് ഈ കാഴ്ചകളെന്നതും നമ്മളെ ഇരുത്തിച്ചിന്തിപ്പിക്കുകതന്നെ ചെയ്യണം.



# ആദരാഞ്ജലികൾ

**റവ. ഫാ. ഗീവർഗ്ഗീസ് കല്ലിട്ടയിൽ (റജി)**

മാവേലിക്കര ഭദ്രാസനം



## സ്വർഗ്ഗപ്രവേശനത്തിന്റെ ഏഴാം വർഷം

5.5.2021

# അന്നമ്മ ജോൺ

(70)

Rtd. Teacher St. Mary's H.S.S Pattom

തിരുഹൃദയ ഭവൻ, ജ്യോതി നഗർ
J/4, പട്ടം, തിരുവനന്തപുരം

ഒരിക്കലും മായാത്ത
നിറഞ്ഞ പുഞ്ചിരിയുമായി
ഞങ്ങളുടെ ഹൃദയങ്ങളിൽ ജീവിക്കുന്നു
ഇന്നും എന്നും എപ്പോഴും

എന്ന്, സന്തപ്ത കുടുംബാംഗങ്ങൾ



# അതികാമിയുടെ സുവിശേഷം

ഫാ. വർഗീസ് വള്ളിക്കാട്ട്

'ഒരു വൃക്ഷത്തിന്റെയും ഫലം തിന്നരുതെന്നാണോ ദൈവം പറഞ്ഞിരിക്കുന്നത്?'

'തിന്നാം. പക്ഷേ, നന്മതിന്മകളെ തിരിച്ചറിയുന്ന വൃക്ഷത്തിന്റെ ഫലം തിന്നരുതെന്നാണ്.'

'തിന്നാലെന്താ?'

'തിന്നുന്ന ദിവസം നിങ്ങൾ മരിക്കും എന്നാണ്!'

'വെറുതെയാണത്. നിങ്ങൾ മരിക്കുകയില്ല.

പകരം, നിങ്ങളുടെ കണ്ണ് തുറക്കപ്പെടും!'

'എന്നിട്ടോ?'

'എന്നിട്ടെന്താ, നിങ്ങൾ ദൈവം കാണുന്നപോലെ കാണും!

നിങ്ങൾ, നന്മതിന്മകൾ തിരിച്ചറിഞ്ഞു ദൈവത്തെപോലെയാകും!'

'അപ്പോൾ, മരിക്കുമെന്ന് ദൈവം പറഞ്ഞതോ?'

'നുണ!'

'ദൈവം നുണയനാണോ?'

'പിന്നെയല്ലാതെ!'

'ദൈവം എന്തിനു നുണ പറയണം?'

'നിങ്ങളെ നിയന്ത്രിച്ചു നിർത്താൻ!'

'ഞങ്ങളെ നിയന്ത്രിക്കേണ്ടതുതന്നെയല്ലേ?'

'നിങ്ങൾക്ക് നന്മയും തിന്മയും തിരിച്ചറിയാമെങ്കിൽ,

പിന്നെ ദൈവം നിയന്ത്രിക്കേണ്ട ആവശ്യമെന്ത്?'

'ആ പഴം തിന്നാൽ നന്മതിന്മകൾ വെളിപ്പെട്ടുകിട്ടുമോ?'

'എന്താ ഇത്ര സംശയം?'

'വെളിപ്പെട്ടില്ലെങ്കിലോ? കാണുന്ന വഴിയെല്ലാം നടന്നുനടന്നു നട്ടംതിരിഞ്ഞാലോ?'

'ഞാനില്ലേ കൂടെ?'

'എന്നുമുണ്ടാവുമോ?'

'പിന്നെ! ഇനി ഞാനല്ലേ നിങ്ങളുടെ വഴിയും വഴികാട്ടിയും!'

............................

'ആര് പറയുന്നത് കേൾക്കണം?

ആരെ വിശ്വസിക്കണം?

ആരെ തള്ളണം, ആരെ കൊള്ളണം?

കണ്ണടച്ച് വിശ്വസിക്കണോ, കണ്ണുതുറക്കാൻ അനുവദിക്കണോ?

സർപ്പം പറയുന്നതല്ലേ ശരി?'

..............................

'ആലോചിച്ചു സമയം കളയാതെ, ഒരു തീരുമാനത്തിലെത്തൂ!'

'അരുതെന്നു പറയുന്ന ദൈവമോ, വന്നു ഭക്ഷിച്ചുകൊള്ളുവിൻ എന്നു ക്ഷണിക്കുന്ന സർപ്പമോ – ആരാണ്

ശരിക്കും സ്നേഹിക്കുന്നത്!'

'നിങ്ങളെന്താ ഒന്നും മിണ്ടാത്തത്?'

'കല്പന ദൈവത്തിന്റേതാണ്. അത് മറക്കണ്ട!'

'സർപ്പം പറയുന്നതാണ് സത്യമെങ്കിൽ, നമ്മൾ ദൈവങ്ങളാകില്ലേ?

പിന്നെ കല്പനയുടെ ആവശ്യമെന്ത്?'

കണ്ണുതുറന്ന്... വിണ്ണിന്റെ വിഹായസ്സിൽ പറന്ന്... സകലതും കാൽക്കീഴിലാക്കുന്നതു ഹവ്വ മനസ്സിൽ കണ്ടു..!

മാനദണ്ഡങ്ങളില്ലാത്ത സ്വാതന്ത്ര്യത്തിന്റെ ലോകം അവളെ ത്രസിപ്പിച്ചു!

ഇത്തരം കാര്യങ്ങളിൽ ഒട്ടും പ്രായോഗിക

ബുദ്ധിയില്ലാത്ത ആദം

കല്പന ലംഘിച്ചാലുള്ള ആപത്തിനെപ്പറ്റി ആലോചിച്ചുകൊണ്ട്

ഒരു മരച്ചുവട് ചാരിയിരുന്നു...

ഒരു കൊമ്പുനിറയെ കണ്ണുതുറപ്പിക്കുന്ന പഴങ്ങൾ ചായ് ച്ചുകൊടുത്തുകൊണ്ട് സർപ്പം

ബുദ്ധിയില്ലാത്ത ആദം

കല്പന ലംഘിച്ചാലുള്ള ആപത്തിനെപ്പറ്റി ആലോചിച്ചുകൊണ്ട്

ഒരു മരച്ചുവട് ചാരിയിരുന്നു...

ഒരു കൊമ്പുനിറയെ കണ്ണുതുറപ്പിക്കുന്ന പഴങ്ങൾ ചായ് ച്ചുകൊടുത്തുകൊണ്ട് സർപ്പം

അതിന്റെ വാൽ ചലിപ്പിച്ച് അവളെ മാടിവിളിച്ചു...

ഒട്ടകപ്പക്ഷിയുടെ മുട്ടപോലെ തുടുത്ത പഴങ്ങൾ!

തിന്നണോ വേണ്ടയോ?

അവൾ കൈനീട്ടി...

ഒരു പഴം പറിച്ചു.

തിന്നു!

ആദത്തെ അടുക്കലേക്കു വിളിച്ച്

ഒന്ന് അവനും കൊടുത്തു...

തീർന്നു!

'വർധിച്ചു പെരുകി ഭൂമിയിൽ

നിറഞ്ഞ്  അതിനെ കീഴടക്കുവിൻ...!'
ആദം ദൈവത്തിന്റെ വാക്കുകൾ ഓർത്തു.
സർപ്പത്തിന്റെ കൗശലം തങ്ങളെ കീഴടക്കിയിരിക്കുന്നു!
കൃപയുടെ വസ്ത്രം നഷ്ടപ്പെട്ടു... തങ്ങൾ നഗ്നരും പരിത്യക്തരും ആയിരിക്കുന്നു!
കാലടികൾക്കു പിന്നിൽ മരണം പതുങ്ങിയിരിക്കുന്നു...
ഭയന്നു വിറച്ച് അവർ മരങ്ങൾക്കു പിന്നിൽ മറഞ്ഞു!
നിത്യതയുടെ വെളിച്ചം മാഞ്ഞു...
ചരിത്രവഴികളുടെ മരുഭൂമിയിലൂടെ
മനുഷ്യർ അലഞ്ഞു നടന്നു...
സർപ്പം പറുദീസയിൽനിന്നു പിൻവാങ്ങി...
മരുഭൂമിയിൽ, മണൽക്കൂനകൾക്കു കീഴിൽ
ചതിയുടെ സംഗീതം മീട്ടി അവൻ പതുങ്ങിക്കിടന്നു!
പിന്നെയൊരു യുഗസന്ധ്യയിൽ, ഇരുട്ടുപടരും മുൻപ്
അവൻ തല ഉയർത്തി നോക്കി!
ദൂരെ,
യൂദയാ മരുഭൂമി അസ്തമയ സൂര്യന്റെ തുടിപ്പിൽ
ചുവന്നു തിളങ്ങുന്നുണ്ടായിരുന്നു..
അവൻ കണ്ടു,
നാൽപതു ദിനരാത്രങ്ങൾ നോമ്പനുഷ്ഠിച്ചു
തളർന്നിരിക്കുന്നു,
മനുഷ്യപുത്രൻ!
അവൻ മെല്ലെ അടുത്തുചെന്നു പറഞ്ഞു:
'ഹേ, ദൈവപുത്രാ!
മനുഷ്യകുലത്തെ എന്നിൽനിന്നും
അടർത്തിയെടുക്കുവാൻ വന്നിരിക്കുന്നോ?'
'നോഹയും മോശയും ഏലിയായും
നിനക്കുമുമ്പേ ഇതുവഴി കടന്നുപോയി..
നീയും അവരിൽ ഒരുവനല്ലേ..?'
'നോക്കൂ, ഈ കല്ലുകൾ!
നീ പറഞ്ഞാൽ ഇവ അപ്പമാകില്ലേ?
ആത്മീയ ശക്തികൾ നിന്നിലുണ്ടല്ലോ!
ഈ കല്ലുകൾ അപ്പമാകാൻ കല്പിക്കൂ!'

'ജീവിക്കാൻ ഭക്ഷണംമാത്രം മതിയാകുമോ?
ദൈവവചനത്തിനൊത്തതാകണം, ജീവിതം! ഭൗതികമായ വിശപ്പുകൾ ആത്മാവിന്റെ വിശപ്പിനെക്കാൾ ഒട്ടും വലുതല്ലെന്നറിയുക!'
'വെല്ലുവിളിക്കുന്നു നിന്നെ ഞാൻ–
നീ ആത്മീയനെങ്കിൽ,
ദൈവാലയാഗ്രത്തിൽനിന്നും താഴേക്കു ചാടുക;
ദൈവദൂതർ കരങ്ങളിൽ നിന്നെ താങ്ങുമല്ലോ!'
'വിശ്വസിക്കുന്നൂ ഞാൻ എൻ പിതാവിൽ! പിന്നെ, അവനെ പരീക്ഷിക്കുന്നതെന്തിന്!'
'എങ്കിൽ നീ ചൊല്ല്,
ഈ രാജ്യമെല്ലാം എന്റേതായിരിക്കെ,
അതിൽ ദൈവരാജ്യം സ്ഥാപിച്ചെടുക്കുമോ നീ?
എന്നെ നീയെന്നും വണങ്ങുമെങ്കിൽ,
ഒരു മതരാഷ്ട്രം സ്ഥാപിച്ചെടുത്തുകൊള്ളൂ..!'
'എന്റെ രാജ്യത്തിലാരും കലഹിച്ചു പരസ്പരം പടവെട്ടി മരിക്കുകില്ല!
എന്റെ പിതാവിന്റെ സ്നേഹത്തിലേവരും ഒന്നായി വാഴുവതെന്റെ  രാജ്യം!'
മണൽക്കൂനകൾക്കപ്പുറം മാഞ്ഞുപോകുംമുമ്പ്,
വെട്ടിത്തിരിഞ്ഞു നിന്നിട്ടവൻ ഗർജ്ജിച്ചു:
'തഴുതിട്ട വാതിൽ തുറന്നു നീ മർത്ത്യരെ
പറുദീസ തന്നിൽ തിരികെ കയറ്റുമോ?'
'സഹനദാസന്റെ വഴി നീയെടുത്താലും
തരികില്ല മർത്ത്യകുലത്തെ നിനക്കു ഞാൻ!
മർത്ത്യൻ എന്നേക്കും എൻ അടിമയെന്നറിയുക!'
'ഭൗമികമല്ലാത്ത പറുദീസകൾ!
നിന്റെ ആത്മീയ മേശകൾ!
ആത്മശാന്തിക്കുള്ള യാത്രകൾ!
ആത്മത്യാഗത്തോളമെത്തുന്ന ഭക്തി – ഇതൊക്കെയും വ്യർത്ഥം!'
'മദാലസ മോഹിനികൾ ആടിത്തിമർക്കുന്ന,
മധുവും മദിരയും പുഴപോലെ ഒഴുകുന്ന,
കൂത്തരങ്ങാണെന്റെ സ്വർഗരാജ്യം!'
'അപ്പമായ് മാറാത്ത കല്ലുകളൊക്കെയും
സഫലമാകാത്ത വാഗ്ദാനങ്ങൾ മാത്രം!
ആത്മീയ ലോകങ്ങൾ വ്യർത്ഥ സ്വപ്നങ്ങൾ!
ഭൗമികമാണെന്റെ രാജ്യം!'
'കാരുണ്യമാർഗേ നടന്നു നീ ക്രൂശിൽ
പിടഞ്ഞു മരിച്ചുയിർത്താലും,
നിത്യജീവന്റെ വൃക്ഷത്തിൻ വിലയായി
നിന്റെ ദേഹം നീ മുറിച്ചു നൽകീടിലും
വിട്ടു തരില്ല ഞാൻ, നിത്യ നാശത്തിന്റെ
പാതയിൽ നിന്നുമീ മർത്ത്യകുലത്തിനെ!'
'ദൈവമല്ല, ദൈവപുത്രനുമല്ല നീ!
നീ കുരിശിൽ മരിക്കില്ല!
മൂന്നാം ദിനം നീ ഉയിർക്കില്ല!
മർത്ത്യകുലത്തെ നീ വീണ്ടെടുക്കില്ല!
ആത്മാവിനെ നൽകി ആശ്വസിപ്പിക്കില്ല!
നിന്റെ ദൈവരാജ്യം! അതീ ഭൂമിയിലസാധ്യം!
വന്ന വഴിക്കു തിരിച്ചു പോകൂ!'
ശാപപ്പെരുമഴ പെയ്തൊഴിഞ്ഞപ്പോൾ,
കൊടുങ്കാറ്റുപോലെ
തൻ ഇഷ്ടവാഹനമായ
കുതിരപ്പുറത്തേറി,
നിത്യ കലഹത്തിൻ
വാൾ ചുഴറ്റിക്കൊണ്ടു
മറ്റൊരു മരുഭൂമിയിലേക്ക്
അവൻ പാഞ്ഞുപോയി!
മനുഷ്യപുത്രൻ തന്റെ ശിരസ്സുയർത്തി,
ദൈവ പിതാവിന് സ്തോത്രമേകി!
പെട്ടെന്നൊരു ഗണം മാലാഖമാർ വന്ന്
സ്വർഗീയ സംഗീതമാലപിച്ചു!
അവർ  യേശുവിൻ പാദത്തിൽ പൂജ ചെയ്തു!

# നമ്മുടെ കുഞ്ഞുങ്ങൾ അരക്ഷിതരാണ്





അഡ്വ. ചാർളിപോൾ MA, LLB, DSS

ശരീരം കത്തികൊണ്ട് വരഞ്ഞും മുറിച്ചും മർദ്ദിച്ചും അഞ്ചുവയസ്സുകാരിയെ രണ്ടാനച്ഛൻ കൊന്നു. പത്തനംതിട്ട കുമ്പഴ കളീക്കൽ പടിക്ക് സമീപം വാടകയ്ക്ക് താമസിക്കുന്ന തമിഴ്നാട് രാജപാളയം സ്വദേശികളുടെ കുടുംബത്തിലെ കുഞ്ഞാണ് കൊല്ലപ്പെട്ടത്. ശരീരത്തിൽ അറുപതിലേറെ മുറിവുകളും മർദ്ദിച്ചതിന്റെ പാടുകളുമുണ്ടായിരുന്നു. ആറ് ദിവസം ക്രൂരമായി പീഡിപ്പിച്ചാണ് കൊന്നതെന്ന് പോലീസ് റിപ്പോർട്ട്. കഴുത്ത്, നെഞ്ച്, അടിവയർ എന്നിവിടങ്ങളിൽ വലിയ ക്ഷതമേറ്റെന്ന് മെഡിക്കൽ റിപ്പോർട്ട്. സംഭവത്തിൽ രണ്ടാനച്ഛൻ അലക്സിനെ (23) പത്തനംതിട്ട പോലീസ് അറസ്റ്റ്ചെയ്തു. ഇത്തരം സംഭവങ്ങൾ ആവർത്തിക്കുകയാണ്. വീടുകളിൽ നമ്മുടെ കുഞ്ഞുങ്ങൾ അരക്ഷിതരാണ്.

വനിത-ശിശു വികസനവകുപ്പ് മുൻപ് വീടുകളിലെ സാഹചര്യങ്ങൾ കണ്ടെത്താനുള്ള വൾനറബിലിറ്റി മാപ്പിങ് നടത്തിയിരുന്നു. അന്ന് സംസ്ഥാനത്ത് അരക്ഷിതരായ സാഹചര്യങ്ങളിൽ 5.5 ലക്ഷം കുട്ടികൾ ഉണ്ടെന്ന് കണ്ടെത്തിയിരുന്നു. വീണ്ടും ഇത്തരത്തിലുള്ള കുട്ടികളെ കണ്ടെത്തി അവർക്ക് വേണ്ട സംരക്ഷണവും കൗൺസിലിംഗും നൽകാൻ വനിത-ശിശു വികസനവകുപ്പ് തയ്യാറെടുപ്പുകൾ തുടങ്ങിയിട്ടുണ്ട്. അങ്കണവാടി ജീവനക്കാരുടെയും ആശാവർക്കർമാരുടെയും സഹായത്തോടെ കുട്ടികളെ കണ്ടെത്താനാണ് ഉദ്ദേശിക്കുന്നത്.

കുടുംബങ്ങളിൽ കുട്ടികൾ അരക്ഷിതരായി മാറുന്നതിന്റെ പിന്നിൽ നിരവധി കാരണങ്ങളുണ്ട്. കുടുംബപ്രശ്നങ്ങളാണ് കുട്ടികൾക്ക് നേരെയുള്ള അതിക്രമങ്ങളിലേക്ക് നയിക്കുന്നത്. മാതാപിതാക്കൾ വേർപിരിഞ്ഞ് താമസിക്കുന്ന കുടുംബങ്ങൾ, സ്ഥിരമായ കലഹങ്ങൾ, കുട്ടികളോടുള്ള സ്നേഹക്കുറവും അവഗണനയും, ക്രൂരമായ ശിക്ഷാനടപടികൾ, മാതാപിതാക്കളുടെ പെരുത്തക്കേടുകൾ, ധാർമിക അധ:പതനം, മാതാപിതാക്കളുടെ രണ്ടാംവിവാഹം, ഒളിച്ചോട്ടം, മദ്യപാനം, മയക്കുമരുന്നുപയോഗം, സാമ്പത്തിക പ്രശ്നങ്ങൾ തുടങ്ങി നിരവധിപ്രശ്നങ്ങൾ കുട്ടികളെ അരക്ഷിതരാക്കുന്നുണ്ട്. കുമ്പഴയിലെ മരിച്ച കുട്ടിയുടെ കാര്യത്തിൽ അമ്മയുടെ രണ്ടാംവിവാഹവും രണ്ടാനച്ഛന്റെ ലഹരി ഉപയോഗവുമാണ് പ്രശ്നങ്ങളിലേക്ക് നയിച്ചത്.

കുടുംബങ്ങളിലെ അരക്ഷിതാവസ്ഥ കുട്ടികളെ ഗുരുതരമായ പ്രശ്നങ്ങളിലേക്കും പ്രതിസന്ധി കളിലേക്കുമാണ് നയിക്കുക. കുട്ടികളുടെ വ്യക്തിത്വരൂപീകരണ പ്രക്രിയ അടിമുടി താളം തെറ്റും. ചിന്തകനായ ആൻഡേഴ്സ്ൺ പറയുന്നു. 80 ശതമാനം കുട്ടികളും സ്നേഹമില്ലാത്ത കുടുംബങ്ങളിൽ നിന്നും വരുന്നവരാണ്. സ്നേഹരാഹിത്യം ക്രൂരതകളുടെ മാനങ്ങളിലേക്കാണ് ഒരുവനെ നയിക്കുക" മന:ശാസ്ത്രജ്ഞനായ ലെനോൾട്ടോ പറയുന്നു: കുടുംബസാഹചര്യം കുട്ടികളെ താന്തോന്നികളും ചട്ടമ്പികളുമാക്കും. പകയുമായി വളരുന്നകുട്ടി ആക്രമണ സ്വഭാവം കാണിക്കും''. ശാരീരികവും മാനസികവുമായ പീഡനങ്ങൾ മനസ്സിൽ വലിയ മുറിവുകൾ സൃഷ്ടിക്കും. ഭയവും വെറുപ്പും വൈരാഗ്യവും സംഭ്രമവും അപകർഷതാബോധവും പ്രതികാരചിന്തയും ആക്രമണവാസനയും കുട്ടികളിൽ രൂപപ്പെടുന്നത് ക്രൂരതകൾ നൽകുന്നതിലാണ്. ക്രൂരതകൾ നിറഞ്ഞ ബാല്യം ക്രൂരന്മാരെയാണ് സൃഷ്ടിക്കുക. കടുത്ത മ്ലാനതയിലേക്കോ ഒളിച്ചോട്ടത്തിലേക്കോ മദ്യം, മയക്കുമുരുന്ന് എന്നിവയിലേക്കോ ആത്മഹത്യയിലേക്കോ ഒക്കെ ഈ സാഹചര്യം കുട്ടികളെ കൊണ്ടുചെന്നെത്തിക്കും. മാനസികവും ശാരീരികവുമായ ക്രൂരതകൾ ഏറ്റുവാങ്ങുന്നവരുടെ തലച്ചോറും ശരീരത്തിലെ സംരക്ഷണ സംവിധാനങ്ങളും ശരിയായി പ്രവർത്തിക്കുന്നില്ല എന്നാണ് പഠനങ്ങൾ തെളിയിക്കുന്നത്. ഭാവിയിൽ ഇക്കൂട്ടർ സാമൂഹ്യദ്രോഹികളോ മനോരോഗികളോ ഒക്കെയായി മാറിയേക്കാം. അതിനാൽ കുട്ടികളോടുള്ള ഒരു ക്രൂരതയും വച്ച് പൊറിപ്പിക്കരുത്. ഇത്തരം സംഭവങ്ങൾ ഇനി ആവർത്തിക്കാനിട വരരുത്. പോലീസും ശിശുക്ഷേമ സമിതി പ്രവർത്തകരും റസിഡൻസ് അസോസിയേഷനുമെല്ലാം ഉണർന്ന് ജാഗ്രത പുലർത്തുക. കുടുംബാംഗങ്ങളുടെയും സമൂഹത്തിന്റെയും ജാഗ്രതയുടെ കരവലയത്തിനുള്ളിൽ സുരക്ഷിതരായി, സന്തോഷത്തോടെ സ്നേഹം അനുഭവിച്ച് നമ്മുടെ കുട്ടികൾ വളരട്ടെ

